# നോമ്പ്
# സുപ്രധാന ഫത്‌വകൾ

[الصيام: فتاوى مهمّة]

[ Malayalam – മലയാളം – مليالم ]


**തയ്യാറാക്കിയത്:**

**ശൈഖ് അബ്ദുൽ അസീസ് ബിൻ ബാസ്**

إعداد : عبد العزيز بن باز

**വിവർത്തനം:**

**അബ്ദുറസാഖ് ബാഖവി**

ترجمة : عبد الرزاق باقوى



**Daawa books**

**P.B. No: 1981**

Vyttila, Kochi

Ph: 0091-484-2301275

Email: info@dawabooks.org

مكتب الدعوة ، جمعية مشكاة الحق

كوجين ، كيرلا ، الهند

Web Edition by:

islamhouse.com

1432 - 2011




അന്താരാഷ്ട്ര നിലവാരത്തിൽ മലയാള പുസ്തകങ്ങൾ പുറത്തിറക്കുകയും പ്രസക്തമായ വിവിധ ഭാഷാഗ്രന്ഥങ്ങൾ മലയാളത്തിലേക്ക് മൊഴിമാറ്റം നടത്തി പ്രസിദ്ധീകരിക്കുകയും അന്താരാഷ്ട്ര സമൂഹത്തിന് പരിചയപ്പെടുത്തേണ്ട മലയാള കൃതികൾ മറ്റു ഭാഷകളിലേക്ക് പരിഭാഷപ്പെടുത്തി പ്രസിദ്ധീകരിക്കുകയും ചെയ്യുകയെന്ന ലക്ഷ്യത്തോടെ തുടക്കം കുറിച്ച 'ദഅ്‌വാ ബുക്സ്' ശ്രദ്ധേയവും വ്യതിരിക്തവുമായ പുസ്തകങ്ങൾ പുറത്തിറക്കിക്കൊണ്ട് ഇതിനകം തന്നെ പുസ്തക പ്രസാധന രംഗത്ത് സ്ഥിരപ്രതിഷ്ഠ നേടിക്കഴിഞ്ഞിട്ടുണ്ട്, الحمد لله

വിശുദ്ധ ഖുർആനും തിരുസുന്നത്തുമാകുന്ന ഇസ്‌ലാമിന്റെ അടിസ്ഥാന പ്രമാണങ്ങളെ, പ്രവാചക(ﷺ)ന്റെ പ്രത്യേകമായ അംഗീകാരത്തിന് വിധേയമായ ആദിമ തലമുറക്കാർ മനസ്സിലാക്കിയതു പോലെ മനസ്സിലാക്കണമെന്ന അഹ്‌ലുസ്സുന്നത്തി വൽ ജമാഅത്തിന്റെ രീതിശാസ്ത്രത്തിൽ ഗ്രന്ഥരചന നടത്തിയിട്ടുള്ള പണ്ഡിതൻമാരുടെ പുസ്തകങ്ങളാണ് പ്രധാനമായും ദഅ്‌വ ബുക്സ്

പുറത്തിറക്കുന്നത്. ഗ്രന്ഥകർത്താക്കളുടെ സ്വന്തമായ അഭിപ്രായങ്ങളിലേക്ക് ക്ഷണിക്കുകയല്ല, പ്രമാണബദ്ധമായി കാര്യങ്ങളെ വിലയിരുത്തുകയും മനസ്സിലാക്കുകയും ചെയ്യുന്നതിലേക്ക് നയിക്കുകയാണ് ഇത്തരം ഗ്രന്ഥങ്ങൾ പുറത്തിറക്കുമ്പോൾ 'ദഅ്‌വ ബുക്സ്' ഉദ്ദേശിക്കുന്നത്. ഗ്രന്ഥകർത്താക്കളുടെ സ്വന്തമായ അഭിപ്രായങ്ങൾ ദഅ്‌വാ ബുക്സിന്റെ അഭിപ്രായങ്ങളല്ലെന്നർത്ഥം.

സഊദി അറേബ്യയിലെ മുഫ്തിയും മതകാര്യവകുപ്പദ്ധ്യക്ഷനുമായിരുന്ന അശ്ശൈഖ് അബ്ദുൽ അസീസ് ബിൻ അബ്ദുല്ലാഹ് ബിൻ ബാസിന്റെ 'ഫത്താവാ മുഹിമ്മ തതഅല്ലഖു ബിസ്സിയാം' എന്ന കൃതിയുടെ മൊഴിമാറ്റമാണിത്. നോമ്പുമായി ബന്ധപ്പെട്ട ആധുനികവും നൂതനവുമായ പ്രശ്നങ്ങൾക്ക് വിശുദ്ധ ഖുർആനിന്റെയും പ്രബലമായ നബിചര്യയുടെയും അടിസ്ഥാനത്തിലുള്ള ശ്രദ്ധേയമായ ഏതാനും മതവിധികളാണ് ഈ കൃതി ഉൾകൊള്ളുന്നത്.

നാഥാ. . . . നീ ഇതൊരു പ്രതിഫലാർഹമായ പ്രവർത്തനമായി സ്വീകരിക്കേണമേ (ആമീൻ)

**മാനേജർ**



## താളുകളിൽ

അല്ലാഹുവിന് സ്തുതി

സഊദി അറേബ്യയിലെ മുഫ്തിയും മതകാര്യ വകുപ്പദ്ധ്യക്ഷനുമായ അശൈഖ് അബ്ദുൽ അസീസ് ബിൻ അബ്ദുല്ല ബിൻ ബാസിന്റെ 'ഫത്താവാ മുഹിമ്മത്തഅല്ലഖു ബിസ്സിയാം' എന്ന കൃതിയുടെ മൊഴിമാറ്റമാണിത്. നോമ്പുമായി ബന്ധപ്പെട്ട ആധുനികവും നൂതനവുമായ പ്രശ്നങ്ങൾക്ക് വിശുദ്ധ ഖുർആനിന്റെയും പ്രബലമായ നബിചര്യയുടെയും വെളിച്ചത്തിൽ ശൈഖ് നൽകുന്ന മതവിധികൾ ഏറെ ശ്രദ്ധേയമാണ്. വിവർത്തനത്തിൽ പരമാവധി സൂക്ഷ്മത പാലിച്ചിട്ടുണ്ട്. അബദ്ധങ്ങൾ ശ്രദ്ധയിൽ പെടുത്തുന്നവരോട് നന്ദിയുണ്ടായിരിക്കും. ഇതിന്റെ പ്രസിദ്ധീകരണത്തിൽസഹകരിച്ച എല്ലാ സുഹൃത്തുക്കൾക്കും കൃതജ്ഞത ഇവിടെ രേഖപ്പെടുത്തുന്നു.

വിവർത്തകൻ
അബ്ദുറസാഖ് ബാഖവി

## നോമ്പ്; സുപ്രധാന ഫത്‌വകൾ

1. **ആർക്കെല്ലാമാണ് റമദാനിലെ നോമ്പ് നിർബന്ധമുള്ളത്? റമദാൻ നോമ്പിന്റെയും സുന്നത്ത് നോമ്പുകളുടെയും പ്രാധാന്യം എന്ത്?**

വിധിവിലക്കുകൾക്ക് വിധേയരായ (മുകല്ലഫ്) എല്ലാ മുസ്‌ലിം സ്ത്രീ പുരുഷന്മാർക്കും റമദാൻ നോമ്പ് നിർബന്ധമാണ്. ഏഴ് വയസ്സിന് മേൽ പ്രായമുള്ളവരും സാധിക്കുന്നവരുമായ ആൺകുട്ടികൾക്കും പെൺകുട്ടികൾക്കും നോമ്പ് സുന്നത്താണ്. നമസ്കാരത്തിനെന്ന പോലെ രക്ഷിതാക്കൾ കുട്ടികളോട് നോമ്പനുഷ്ഠിക്കാനും കൽപിക്കൽ നിർബന്ധമാണ്.
അല്ലാഹു പറയുന്നു:

يَا أَيُّهَا الَّذِينَ آمَنُواْ كُتِبَ عَلَيْكُمُ الصِّيَامُ كَمَا كُتِبَ عَلَى الَّذِينَ مِن قَبْلِكُمْ لَعَلَّكُمْ تَتَّقُونَ*أَيَّامًا مَّعْدُودَاتٍ فَمَن كَانَ مِنكُم مَّرِيضًا أَوْ عَلَى سَفَرٍ فَعِدَّةٌ مِّنْ أَيَّامٍ أُخَرَ (سورة البقرة (183,184:

“സത്യവിശ്വാസികളേ, നിങ്ങളുടെ മുമ്പുള്ളവരോട് കൽപിച്ചിരുന്നതു പോലെ തന്നെ നിങ്ങൾക്കും നോമ്പ് നിർബന്ധമായി കൽപിക്കപ്പെട്ടിരിക്കുന്നു.നിങ്ങൾ ദോഷബാധയെ സൂക്ഷിക്കാൻ വേണ്ടിയത്രെ അത്. എണ്ണപ്പെട്ട ഏതാനും ദിവസങ്ങളിൽ മാത്രം. നിങ്ങളാരെങ്കിലും രോഗിയാവുകയോ യാത്രയിലാവുകയോ ചെയ്താൽ മറ്റു ദിവസങ്ങളിൽ നിന്ന് അത്രയും എണ്ണം (നോമ്പെടുക്കേണ്ടതാണ്.)” (അൽബഖറ: 183,184)

شَهْرُ رَمَضَانَ الَّذِيَ أُنزِلَ فِيهِ الْقُرْآنُ هُدًى لِّلنَّاسِ وَبَيِّنَاتٍ مِّنَ الْهُدَى وَالْفُرْقَانِ فَمَن شَهِدَ مِنكُمُ الشَّهْرَ فَلْيَصُمْهُ وَمَن كَانَ مَرِيضًا أَوْ عَلَى سَفَرٍ فَعِدَّةٌ مِّنْ أَيَّامٍ أُخَرَ (سورة البقرة: 185)

“ജനങ്ങൾക്ക് മാർഗദർശനമായി കൊണ്ടും നേർവഴി കാട്ടുന്നതും സത്യവും അസത്യവും വേർതിരിച്ചു കാണിക്കുന്നതുമായ സുവ്യക്ത തെളിവുകളായി കൊണ്ടും വിശുദ്ധ ഖുർആൻ അവതരിപ്പിക്കപ്പെട്ട മാസമാകുന്നു റമദാൻ. അതുകൊണ്ട് നിങ്ങളിൽ ആർ ആ മാസത്തിൽ സന്നിഹിതരാണോ അവർ ആ മാസം വ്രതമനുഷ്ഠിക്കേണ്ടതാണ്. ആരെങ്കിലും രോഗിയാവുകയോ, യാത്രയിലാവുകയോ ചെയ്താൽ പകരം അത്രയും എണ്ണം (നോമ്പെടുക്കേണ്ടതാണ്)” (അൽ ബഖറ: 185)

നബി (ﷺ) പറഞ്ഞു:

بُنِيَ الإِسْلاَمُ عَلَى خَمْسٍ شَهَادَةِ أَنْ لاَ إِلَهَ إِلاَّ اللهُ وَأَنَّ مُحَمَّدًا عَبْـدُهُ وَ رَسُولُهُ وَإِقَامِ الصَّلاَةِ وَإِيتَاءِ الزَّكَاةِ وَحَجِّ الْبَيْتِ وَصَوْمِ رَمَضَانَ

"ഇസ്‌ലാം അഞ്ച് അടിസ്ഥാനങ്ങളിലാണ് സ്ഥാപിക്കപ്പെട്ടിട്ടുള്ളത്. അല്ലാഹു അല്ലാതെ യഥാർത്ഥ ആരാധ്യനില്ല. മുഹമ്മദ്(ﷺ) അല്ലാഹുവിന്റെ ദൂതനാണ് എന്ന സാക്ഷ്യം, നമസ്കാരം മുറപ്രകാരം നിർവ്വഹിക്കുക, സകാത്ത് നൽകുക,റമദാനിലെ നോമ്പനുഷ്ഠിക്കുക, ഹജ്ജ് ചെയ്യുക."

ഇസ്‌ലാമിനെ കുറിച്ചു ജിബ്‌രീൽ(ﷺ) ചോദിച്ചതിന് നബി(ﷺ) ഇപ്രകാരം പറഞ്ഞു.

الإِسْلاَمُ أَنْ تَشْهَدَ أَنْ لاَ إِلَهَ إِلاَّ اللهُ وَأَنَّ مُحَمَّدًا رَسُـولُ اللهِ صَلَّى اللهُ عَلَيْهِ وَسَلَّمَ وَتُقِيمَ الصَّلاَةَ وَتُؤْتِيَ الزَّكَاةَ وَتَصُومَ رَمَضَانَ وَتَحُجَّ الْبَيْتَ إِنِ اسْتَطَعْتَ إِلَيْهِ سَبِيلاً

"ഇസ്‌ലാം എന്നാൽ യഥാർത്ഥ ആരാധ്യൻ അല്ലാഹു മാത്രമാണെന്നും മുഹമ്മദ്(ﷺ) അല്ലാഹുവിന്റെ ദൂതനാണെന്നും നീ സാക്ഷ്യം വഹിക്കലും സകാത്ത് നൽകലും റമദാനിലെ നോമ്പ് അനുഷ്ഠിക്കലും സാധിക്കുമെങ്കിൽ ഹജ്ജ് ചെയ്യലുമാകുന്നു.



പ്രവാചകൻ(ﷺ)പറഞ്ഞു.

مَنْ صَامَ رَمَضَانَ إِيمَانًا وَاحْتِسَابًا غُفِرَ لَهُ مَا تَقَدَّمَ مِنْ ذَنْبِهِ

"പ്രതിഫലേച്ഛയോടെയും വിശ്വാസത്തോടെയും റമദാനിലെ നോമ്പനുഷ്ഠിച്ചവന് തന്റെ കഴിഞ്ഞകാല പാപങ്ങൾ പൊറുക്കപ്പെടുന്നതാണ്."

വീണ്ടും തിരുനബി(ﷺ) പറയുന്നു.

كُلُّ عَمَلِ ابْنِ آدَمَ يُضَاعَفُ الْحَسَنَةُ عَشْرُ أَمْثَالِهَا إِلَى سَـبْعِمِائَة ضِعْفٍ قَالَ اللهُ عَزَّ وَجَلَّ إِلَّا الصَّوْمَ فَإِنَّهُ لِي وَأَنَا أَجْزِي بِـهِ يَـدَعُ شَهْوَتَهُ وَطَعَامَهُ مِنْ أَجْلِي لِلصَّـائِمِ فَرْحَتَـانِ فَرْحَـةٌ عِنْـدَ فِطْرِهِ وَفَرْحَةٌ عِنْدَ لِقَاءِ رَبِّهِ وَلَخُلُوفُ فِيهِ أَطْيَبُ عِنْـدَ اللهِ مِـنْ رِيحِ الْمِسْكِ

"അല്ലാഹു ഇപ്രകാരം അരുൾ ചെയ്യുന്നു. മനുഷ്യ പുത്രന്റെ കർമങ്ങളെല്ലാം അവനുള്ളതാണ്. നന്മകൾക്ക് പത്തു മുതൽ എഴുന്നൂറ് ഇരട്ടിവരെ പ്രതിഫലം ലഭിക്കും. എന്നാൽ നോമ്പ് എനിക്കുള്ളതാണ്. ഞാനതി

ന് പ്രതിഫലം നൽകും. അവൻ തന്റെ അന്ന പാനീയങ്ങൾ ഉപേക്ഷിക്കുകയും വികാര നിയന്ത്രണം വരുത്തുകയും ചെയ്തത് എന്നെ ഓർത്തതിനാലാണ്.നോമ്പുകാരന് രണ്ട് സന്തോഷാവസരങ്ങളുണ്ട്. നോമ്പ് തുറക്കുമ്പോഴും തന്റെ നാഥനുമായി കണ്ടു മുട്ടുമ്പോഴും നോമ്പുകാരന്റെ വായുടെ സൗരഭ്യം അല്ലാഹുവിന്റെയടുക്കൽ കസ്തൂരിയേക്കാൾ മഹത്തരമാണ്.''

നോമ്പിന്റെ മഹത്വത്തെ കുറിക്കുന്ന ഹദീഥുകൾ ഇനിയും ധാരാളമുണ്ട്.

**2. വകതിരിവെത്തിയ കുട്ടികളോട് നോമ്പ് അനുഷ്ഠിക്കാൻ കൽപിക്കേണ്ടതുണ്ടോ? നോമ്പുകാരനായിരിക്കെ അവന് പ്രായപൂർത്തിയായാൽ പ്രസ്തുത നോമ്പ് തന്നെ മതിയാകുമോ?**

ഏഴ് വയസ്സു മുതൽ ആൺകുട്ടികളോടും പെൺകുട്ടികളോടും പരിശീലനമെന്ന നിലക്ക് നോമ്പനുഷ്ഠിക്കാൻ കൽപിക്കണമെന്ന് മുമ്പു പറഞ്ഞുവല്ലോ. നമസ്കാരത്തിനെന്ന പോലെ നോമ്പനുഷ്ഠിക്കാനും രക്ഷിതാക്കൾ അവരോട് കൽപിക്കേണ്ടതാണ്. പ്രായപൂർത്തിയെത്തിയാൽ നോമ്പ് അവർക്ക് നിർബന്ധമാകുന്നതുമാണ്.



പകൽ സമയത്താണ് ഒരു കുട്ടിക്ക് പ്രായം തികയുന്നതെങ്കിൽ അതേ നോമ്പുതന്നെ മതി. നോമ്പുകാരനായിരിക്കെ ഉച്ച സമയത്താണ് ഒരു കുട്ടിക്ക് പതിനഞ്ച് വയസ്സ് തികയുന്നതെങ്കിൽ അവന് പ്രസ്തുത നോമ്പ് തന്നെ മതിയാവും. പകലിന്റെ ആദ്യ പകുതി ഐച്ഛിക നോമ്പായും രണ്ടാംപകുതി നിർബന്ധ നോമ്പായും ഗണിക്കപ്പെടും. നേരത്തെ പ്രായപൂർത്തിയെത്താത്തവർക്കാണീ പറഞ്ഞതെല്ലാം. ഗുഹ്യസ്ഥാനത്തെ രോമങ്ങൾക്ക് കട്ടികൂടുക, സ്ഖലനം അനുഭവപ്പെടുക തുടങ്ങിയവ പ്രായപൂർത്തിയുടെ ലക്ഷണങ്ങളാണ്. മേൽപറഞ്ഞ കാര്യങ്ങൾ പെൺകുട്ടികൾക്കും ബാധകമാണ്. അവർക്ക് ആർത്തവം കൂടി പ്രായപൂർത്തിയുടെ ലക്ഷണമായി കണക്കാക്കാവുന്നതാണ്.

**3. യാത്രക്കാരന് നോമ്പ് അനുഷ്ഠിക്കലോ ഉപേക്ഷിക്കലോ ഏതാണ് ഉത്തമം? വിശിഷ്യാ, വിമാനങ്ങളോ, മറ്റു പ്രയാസരഹിതമായ ആധുനിക യാത്രാമാർഗങ്ങളോ സ്വീകരിക്കുന്നവർക്ക്?**

യാത്രക്കാരന് നോമ്പുപേക്ഷിക്കുന്നതാണ് ഉത്തമമെങ്കിലും നോമ്പനുഷ്ഠിക്കുന്നതിൽ തെറ്റില്ല. രണ്ട് രൂപവും നബി(ﷺ)യും സ്വഹാബിമാരും സ്വീകരിച്ചിട്ടു

ണ്ട്. പക്ഷെ, അത്യുഷ്ണവും ക്ലേശവും അനുഭവപ്പെടുന്ന യാത്രയാണെങ്കിൽ നോമ്പ് ഉപേക്ഷിക്കുക തന്നെയാണ് വേണ്ടത്. ഇത്തരം സാഹചര്യത്തിൽ നോമ്പ് അനഭിലഷണീയമാണ്. യാത്രയിൽ ഒരു നോമ്പുകാരൻ അത്യുഷ്ണം നിമിത്തം തണലിലിരിക്കുന്നതായി പ്രവാചകൻ(ﷺ) കണ്ടപ്പോൾ അദ്ദേഹം പറഞ്ഞു: "യാത്രയിൽ നോമ്പനുഷ്ഠിക്കൽ പുണ്യമല്ല." മറ്റൊരിക്കൽ തിരുനബി(ﷺ) പറഞ്ഞു: "നിശ്ചയം,നിരോധിക്കപ്പെട്ട കാര്യങ്ങൾ ചെയ്യുന്നത് അല്ലാഹു വെറുക്കുന്ന പോലെ തന്നെ,അനുവദിക്കപ്പെട്ട ഇളവുകൾ ഉപയോഗപ്പെടുത്തുന്നത് അല്ലാഹു ഇഷ്ടപ്പെടുകയും ചെയ്യുന്നു." "ഖണ്ഡിത നിയമങ്ങൾ പ്രാവർത്തികമാക്കുന്നത് ഇഷ്ടപ്പെടുന്നത് പോലെ." എന്നും റിപ്പോർട്ടുണ്ട്. ഒട്ടകം, ബോട്ട്, കപ്പൽ, മറ്റു മോട്ടോർ വാഹനങ്ങൾ തുടങ്ങിയവയോ, വിമാനം പോലുള്ള മറ്റു വേഗതയേറിയ യാത്രാ സൗകര്യങ്ങളോ ഉപയോഗിച്ചാലും ഈ യാത്രാ ആനുകൂല്യങ്ങൾ ഉപയോഗപ്പെടുത്താവുന്നതാണ്. യാത്രക്കാർക്കും അല്ലാത്തവർക്കും വേണ്ടി കൽപിക്കപ്പെട്ട നിയമങ്ങളും നിർദ്ദേശങ്ങളും പ്രവാചകന്റെ സമകാലീനർക്കും ലോകാന്ത്യം വരെയുള്ള എല്ലാവർക്കും ഒരുപോലെ ബാധകമാണ്. മാറിവരുന്ന



സാഹചര്യങ്ങളെ പറ്റിയും യാത്രോപാധികളുടെ വൈവിധ്യങ്ങളെകുറിച്ചും നന്നായി അറിയുന്നവനാണല്ലോ അല്ലാഹു. വിധി വ്യത്യസ്തമാണെങ്കിൽ അല്ലാഹു അത് ഉണർത്തുമായിരുന്നു.

അല്ലാഹു പറയുന്നു.

وَنَزَّلْنَا عَلَيْكَ الْكِتَابَ تِبْيَانًا لِّكُلِّ شَيْءٍ وَهُدًى وَرَحْمَةً وَبُشْرَى لِلْمُسْلِمِينَ (سورة النحل: 89)

"എല്ലാ കാര്യത്തിനും വിശദീകരണമായിക്കൊണ്ടും മാർഗദർശനവും കാരുണ്യവും കീഴ്പെട്ട് ജീവിക്കുന്നവർക്ക് സന്തോഷവാർത്തയായിക്കൊണ്ടുമാണ് നിനക്ക് നാം വേദഗ്രന്ഥം അവതരിപ്പിച്ചിരിക്കുന്നത്." അല്ലാഹു വീണ്ടും പറയുന്നു.

وَالْخَيْلَ وَالْبِغَالَ وَالْحَمِيرَ لِتَرْكَبُوهَا وَزِينَةً وَيَخْلُقُ مَا لاَ تَعْلَمُونَ (سورة النحل: 8)

"കുതിരകളെയും കോവർകഴുതകളെയും കഴുതകളെയും (അവൻ സൃഷ്ടിച്ചിരിക്കുന്നു) അവയെ നിങ്ങൾക്ക് വാഹനമായി ഉപയോഗിക്കുവാനും, അലങ്കാരത്തിന് വേണ്ടിയും, നിങ്ങൾക്കറിവില്ലാത്തതും അവൻ സൃഷ്ടിച്ചിരിക്കുന്നു." (സൂറ. നഹ്ൽ 8)

**4. റമദാൻ മാസത്തിന്റെ ആരംഭവും അവസാനവും എങ്ങനെ സ്ഥിരീകരിക്കപ്പെടും? മാസം തുടങ്ങുമ്പോഴോ അവസാനിക്കുമ്പോഴോ ചന്ദ്രപിറവി തനിച്ചു കണ്ടവന്റെ വിധിയെന്താണ്?**

മാസത്തിന്റെ ആരംഭവും അവസാനവും രണ്ടോ അതിലധികമോ നീതിമാന്മാരായ സാക്ഷികളുടെ മൊഴിയാൽ സ്ഥിരീകരിക്കപ്പെടും. എന്നാൽ റമദാൻ മാസത്തിന്റെ തുടക്കം ഒരു സാക്ഷികൊണ്ട് തന്നെ സ്ഥിരീകരിക്കുന്നതാണ്.

നബി(ﷺ) പറഞ്ഞു: فان شهد شاهدان فصوموا وأفطروا രണ്ട് പേർ സാക്ഷ്യം വഹിച്ചാൽ നിങ്ങൾ നോമ്പെടുക്കുകയും നോമ്പ് അവസാനിപ്പിക്കുകയും ചെയ്യുക; ഒരിക്കൽ ഇബ്നു ഉമറി(ﷺ)ന്റെ സാക്ഷ്യവും മറ്റൊരിക്കൽ ഒരു ഗ്രാമീണന്റെ സാക്ഷ്യവും സ്വീകരിച്ചുകൊണ്ട് ജനങ്ങളോട് നോമ്പനുഷ്ഠിക്കാൻ നബി(ﷺ) കൽപിച്ചിരുന്നു. മറ്റു സാക്ഷികളെക്കുറിച്ച് അദ്ദേഹം അന്വേഷിച്ചതുമില്ല.

പണ്ഡിതന്മാർ വ്യക്തമാക്കിയതു പോലെ മാസത്തിന്റെ ആദ്യവും അവസാനവും നിശ്ചയിക്കുന്നതിലുള്ള സൂക്ഷ്മതയാവാം ഇതിലടങ്ങിയ തത്വം.



ചന്ദ്രനെ തനിച്ച് കണ്ടവന്റെ സാക്ഷ്യം സ്വീകരിക്കപ്പെട്ടില്ലെങ്കിൽ, അവൻ ജനങ്ങളോടൊന്നിച്ച് നോമ്പനുഷ്ഠിക്കുകയും അവരോടൊപ്പം നോമ്പ് അവസാനിപ്പിക്കുകയും ചെയ്യണം. പണ്ഡിതാഭിപ്രായങ്ങളിൽ പ്രബലം അവൻ സ്വന്തമായ ഒരു നിലപാടെടുക്കരുതെന്നാണ്.

നബി(ﷺ) പറയുന്നു.

الصوم يوم تصومون والفطر يوم الإضحى يوم تفحون

“നിങ്ങൾ (ജനങ്ങൾ) നോമ്പനുഷ്ഠിക്കുന്ന ദിവസം നോമ്പും, നിങ്ങൾ നോമ്പ് അവസാനിപ്പിക്കുന്ന ദിവസം ഈദുൽ ഫിത്വറും, നിങ്ങൾ ബലിനടത്തുന്ന ദിവസം ഈദുൽ അദ്ഹായും ആണ്.”

**5. വ്യത്യസ്ത ഉദയസ്ഥാനങ്ങളിൽ വസിക്കുന്നവർ നോമ്പനുഷ്ഠിക്കേണ്ടത് എങ്ങനെ? അമേരിക്ക, ആസ്ത്രേലിയ തുടങ്ങിയ വിദൂരനാടുകളിൽ വസിക്കുന്നവർക്ക് സഊദി അറേബ്യയിൽ ചന്ദ്രനെ കണ്ടാൽ നോമ്പനുഷ്ഠിക്കാൻ നിർബന്ധമാവുമോ?**

ഉദയാസ്ഥാനങ്ങളുടെ വ്യത്യാസത്തെയല്ല ദർശനത്തെയാണ് അവലംബമാക്കേണ്ടതെന്നതാണ് ശരിയായ വീക്ഷണം. ദർശനത്തെ ആധാരമാക്കാൻ പ്ര

വാചകൻ(ﷺ) കൽപിച്ചു. വിശദീകരണങ്ങൾ നൽകിയതുമില്ല. നബി(ﷺ) പറഞ്ഞു.

صُومُوا لِرُؤْيَتِهِ وَأَفْطِرُوا لِرُؤْيَتِهِ فَإِنْ غُمِّيَ عَلَيْكُمْ فَأَكْمِلُوا عِدَّةَ شَعْبَانَ ثَلاَثِينَ

“ചന്ദ്രനെ കണ്ടതിനാൽ നോമ്പെടുക്കുക, ചന്ദ്രനെ കണ്ടതിനാൽ തന്നെ ഈദുമാഘോഷിക്കുക. അന്തരീക്ഷം മേഘാവൃതമാണെങ്കിൽ മുപ്പത് നാൾ പൂർത്തിയാക്കുക.” മറ്റൊരു ഹദീഥിൽ ഇങ്ങനെ വന്നിരിക്കുന്നു.

"لاتصوموا حتى تروا الهلال أو تكملوا العدة "

"ولا تفطروا حتى تروا الهلال أو تكملوا العدة "

“ചന്ദ്ര ദർശനം ഉണ്ടാവുകയോ, നാളുകളുടെ എണ്ണം പൂർത്തിയാവുകയോ ചെയ്യുന്നത് വരെ നോമ്പനുഷ്ഠിക്കുകയോ,ഈദ് ആഘോഷിക്കുകയോ ചെയ്യരുത്.” സമാനാർത്ഥമുള്ള നിരവധി ഹദീഥുകളുണ്ട്. അവയിലൊന്നും തന്നെ ഉദയാസ്ഥാനങ്ങളുടെ വ്യത്യാസത്തെ പറ്റി ഒരു സൂചനയുമില്ല. എന്നാൽ ഉദയസ്ഥാനങ്ങൾ വ്യത്യസ്തമാണെങ്കിൽ ഓരോ നാട്ടിലും ചന്ദ്രനെ കാണണമെന്നാണ് ഒരുപറ്റം പണ്ഡിതന്മാർ അഭിപ്രാ



യപ്പെടുന്നത്. സിറിയക്കാർ ചന്ദ്രനെ കണ്ടത് ഇബ്നു അബ്ബാസ്(﵄) അവലംബിച്ചില്ല എന്നതാണ് ഇതിനവർക്കാധാരം. അദ്ദേഹം മദീനയിലായിരുന്നു. മുആവിയ (ﷺ)ന്റെ കാലത്ത് സിറിയക്കാർ ഒരു വെള്ളിയാഴ്ച രാത്രി ചന്ദ്രനെ കണ്ടതു പ്രകാരം നോമ്പെടുത്തു. ശനിയാഴ്ചയായിരുന്നു മദീനക്കാർ ചന്ദ്രനെ കണ്ടത്. ചന്ദ്ര ദർശനത്തെ തുടർന്ന് സിറിയക്കാർ നോമ്പെടുക്കുന്നതായി കുറൈബ്(ﷺ) ഇബ്നു അബ്ബാസ്(﵄)നോട് പറഞ്ഞു.അപ്പോൾ അദ്ദേഹം പ്രതികരിച്ചതിങ്ങനെയായിരുന്നു. “നാം കണ്ടത് ശനിയാഴ്ചയാണ്. ചന്ദ്രനെ കാണുകയോ മാസം പൂർത്തിയാവുകയോ ചെയ്യുന്നതുവരെ നാം നോമ്പു തുടരുന്നതുമാണ്.” “ചന്ദ്രനെ കണ്ടതിനാൽ നോമ്പെടുക്കുകയും അതിനാൽ തന്നെ ഈദാഘോഷിക്കുകയും ചെയ്യുക.”എന്ന ഹദീഥാണ് അദ്ദേഹം അവലംബിച്ചത്.ഈ അഭിപ്രായത്തിനും അതിന്റേതായ പ്രസക്തിയുണ്ട്. സഊദി അറേബ്യയിലെ പ്രമുഖ പണ്ഡിതന്മാർ ഈ അഭിപ്രായം അംഗീകരിച്ചിട്ടുണ്ട്.

**6. പകലിന് ഇരുപത്തൊന്ന് മണിക്കൂർ ദൈർഘ്യമുള്ള സ്ഥലത്ത് താമസിക്കുന്നവരും പകൽ സമയം**

**നന്നേ കുറവുള്ള പ്രദേശത്ത് വസിക്കുന്നവരും ആറുമാസം വീതം രാവും പകലും അനുഭവപ്പെടുന്ന സ്ഥലങ്ങളിലുള്ളവരും എന്ത് ചെയ്യണം?**

ഇരുപത്തിനാല് മണിക്കൂറിനുള്ളിൽ രാവും പകലും അനുഭവപ്പെടുന്ന പ്രദേശങ്ങളിൽ താമസിക്കുന്നവർ പകൽ സമയം കുറഞ്ഞാലും കൂടിയാലും പകലിൽ തന്നെയാണ് നോമ്പനുഷ്ഠിക്കേണ്ടത്. രാവിനും പകലിനും ആറ് മാസമോ മറ്റോ ദൈർഘ്യമുള്ള പ്രദേശങ്ങളിൽ താമസിക്കുന്നവർ നമസ്കാരത്തിനും നോമ്പിനും സമയം കണക്കാക്കേണ്ടതാണ്.

ദജ്ജാലിന്റെ കാലത്ത് ഒരു വർഷമോ, മാസമോ, ആഴ്ചയോ ദൈർഘ്യമുള്ള ദിവസങ്ങളിൽ നമസ്കാരത്തിന് സമയം കണക്കാക്കുവാൻ നബ(ﷺ) കൽപിച്ചതായി കാണാം.

ഇവ്വിഷയകമായി സഊദി പണ്ഡിതസഭ പുറപ്പെടുവിച്ച മതവിധിയുടെ പൂർണ്ണ രൂപമാണ് താഴെ.

സർവ്വസ്തുതിയും അല്ലാഹുവിന്.നബി(ﷺ)ക്കും അനുചരന്മാർക്കും കുടുംബത്തിനും നന്മയും സമാധാനവും വർഷിക്കട്ടെ.



1398 റബീഉൽ ആഖിർ ആദ്യത്തിൽ റിയാദിൽ ചേർന്ന സഊദി അറേബ്യയിലെ ഉന്നത പണ്ഡിതന്മാരുടെ 12-ാം സമ്മേളനത്തിൽ റാബിത്വ സെക്രട്ടറിയുടെ 16-1-1398ലെ 555-ാം നമ്പർ കത്ത് ചർച്ചക്ക് വിധേയമായി. പ്രസ്തുത കത്തിൽ സ്വീഡനിലെ മോഡു (Modu) നഗരത്തിലെ ഇസ്ലാമിക സംഘടനാ തലവന്റെ താഴെ കൊടുക്കുന്ന ചില സംശയങ്ങൾ അടങ്ങിയിരുന്നു.

“ഭൂമി ശാസ്ത്രപരമായ കാരണങ്ങളാൽ സ്കാന്റിനേവിയൻ രാജ്യങ്ങളിൽ ഉഷ്ണകാലത്ത് പകൽ ദീർഘമായും ശൈത്യകാലത്ത് പകൽ ഹ്രസ്വമായും അനുഭവപ്പെടുന്നു. വടക്കൻ പ്രദേശങ്ങളിൽ ഉഷ്ണകാലത്ത് സൂര്യൻ അസ്തമിക്കുകയോ ശൈത്യകാലത്ത് സൂര്യൻ ഉദിക്കുകയോ ചെയ്യുന്നില്ല. ആ നാട്ടിലെ മുസ്ലിംകൾ റമദാൻ നോമ്പ് എങ്ങനെ അനുഷ്ഠിക്കും? നമസ്കാര സമയം എങ്ങനെ കണക്കാക്കും? ഈ കാര്യത്തിൽ ഒരു മതവിധി പ്രതീക്ഷിക്കുന്നു.”

ദാറുൽ ഇഫ്തയുടെയും മറ്റു പണ്ഡിതന്മാരുടെയും അഭിപ്രായങ്ങൾ ചർച്ച ചെയ്ത് താഴെ കൊടുക്കും പ്രകാരം തീരുമാനിച്ചിരിക്കുന്നു.

1. ഉദയാസ്തമനങ്ങൾ വഴി രാവും പകലും മാറിവരു ന്നതും പകലിന് ഉഷ്ണകാലത്ത് ദൈർഘ്യവും ശൈത്യകാലത്ത് കുറവും അനുഭവപ്പെടുന്നതുമായ പ്രദേശങ്ങളിൽ താമസിക്കുന്നവർക്ക് അഞ്ചുനേര വും നിർണ്ണിത സമയങ്ങളിൽ നമസ്കരിക്കൽ നിർ ബന്ധമാണ്.

അല്ലാഹു പറയുന്നു

أَقِمِ الصَّلَاةَ لِدُلُوكِ الشَّمْسِ إِلَىٰ غَسَقِ اللَّيْلِ وَقُرْآنَ الْفَجْرِ ۖ إِنَّ قُرْآنَ الْفَجْرِ كَانَ مَشْهُودًا (سورة الإسراء : 78)

“സൂര്യൻ (ആകാശമദ്ധ്യത്തിൽ നിന്ന്) തെറ്റിയതു മു തൽ രാത്രി ഇരുട്ടുന്നതുവരെ (നിശ്ചിത സമയങ്ങളി ൽ) നീ നമസ്കാരം മുറപ്രകാരം നിർവ്വഹിക്കുക. ഖു ർആൻ പാരായണം ചെയ്തുകൊണ്ടുള്ള പ്രഭാതനമ സ്കാരവും (നിലനിർത്തുക).തീർച്ചയായും പ്രഭാത ന മസ്കാരത്തിലെ ഖുർആൻ പാരായണം സാക്ഷ്യം വ ഹിക്കപ്പെടുന്നതാകുന്നു.” (ഇസ്റാഅ് 78)

إِنَّ الصَّلَاةَ كَانَتْ عَلَى الْمُؤْمِنِينَ كِتَابًا مَّوْقُوتًا (النساء : 78)

“തീർച്ചയായും നമസ്കാരം സത്യവിശ്വാസികൾക്ക് സമയം നിർണയിക്കപ്പെട്ട ഒരു നിർബന്ധ ബാധ്യത



യാകുന്നു” (നിസാഅ്: 103)

ബുറൈദ(ﷺ)വിൽ നിന്ന് നിവേദനം: ഒരാൾ ന ബി(ﷺ)യോട് നമസ്കാര സമയത്തെപ്പറ്റി ചോദിച്ചു. അദ്ദേഹം പറഞ്ഞു: “രണ്ട് ദിവസം ഞങ്ങളോടൊന്നി ച്ച് നമസ്കരിക്കുക.” സൂര്യൻ ആകാശ മധ്യത്തിൽ നിന്ന് (പടിഞ്ഞാറോട്ട്) നീങ്ങിയപ്പോൾ ബിലാൽ(ﷺ) നോട് ബാങ്ക് വിളിക്കാൻ കൽപിച്ചു. പിന്നീട് ഇഖാമ ത്ത് കൊടുത്ത് ളുഹർ നമസ്കരിച്ചു. പിന്നീട് സൂര്യൻ ഉയരത്തിൽ വെളുത്ത് പ്രകാശിച്ചുകൊണ്ടിരുന്നപ്പോ ൾ തന്നെ അസറും, സൂര്യൻ അസ്തമിച്ചപ്പോൾ മഗ്രി ബും, അസ്തമയശോഭ മാഞ്ഞപ്പോൾ ഇശാഉം, ഉഷ സിന്റെ ഉദയവേളയിൽ ഫജ്റും അദ്ദേഹം നമസ്കരി ച്ചു.

രണ്ടാം ദിവസമായപ്പോൾ നബി(ﷺ) ദുഹർ അ ല്പം പിന്തിച്ചു. അത് പ്രോത്സാഹിപ്പിക്കുകയും ചെയ് തു. നേരത്തെ നിർവ്വഹിച്ചതിൽ അൽപം പിന്തിച്ചു കൊണ്ട് അസറും നമസ്കരിച്ചു. അസ്തമയശോഭ മാ യുന്നതിന് മുമ്പേ മഗ്രിബും, രാത്രിയുടെ മൂന്നിലൊരു ഭാഗം കഴിഞ്ഞ ശേഷം ഇശാഉം നമസ്കരിച്ചു. പ്രഭാത വെളിച്ചം വ്യാപിച്ച ശേഷം ഫജ്റും നമസ്കരിച്ചു. പി

ന്നീട് നബി(ﷺ) ചോദ്യകർത്താവിനെക്കുറിച്ചന്വേഷിച്ചു. അദ്ദേഹത്തോട് പറഞ്ഞു: "നമസ്കാരസമയം നിങ്ങൾ കണ്ടനുഭവിച്ച സമയങ്ങൾക്കിടയിലുള്ളതത്രെ." (ബുഖാരി, മുസ്‌ലിം)

നബി(ﷺ) പറഞ്ഞു:

وَقْتُ الظُّهْرِ إِذَا زَالَتْ الشَّمْسُ وَ كَانَ ظِلُّ الرَّجُلِ كَطُولِهِ مَا لَمْ يَحْضُرْ الْعَصْرُ وَوَقْتُ الْعَصْرِ مَا لَمْ تَصْفَرَّ الشَّمْسُ وَوَقْتُ صَلاَةِ الْمَغْرِبِ مَا لَمْ يَغِبْ الشَّفَقُ وَوَقْتُ صَلاَةِ الْعِشَاءِ إِلَى نِصْفِ اللَّيْلِ الْأَوْسَطِ وَوَقْتُ صَلاَةِ الصُّبْحِ مِنْ طُلُوعِ الْفَجْرِ مَا لَمْ تَطْلُعْ الشَّمْسُ فَإِذَا طَلَعَتْ الشَّمْسُ فَأَمْسِكْ عَنْ الصَّلاَةِ فَإِنَّهَا تَطْلُعُ بَيْنَ قَرْنَيْ شَيْطَانٍ

"ളുഹറിന്റെ സമയം സൂര്യൻ ആകാശ മദ്ധ്യത്തിൽ നിന്ന് (പടിഞ്ഞാറോട്ട്) നീങ്ങുന്നത് മുതൽ തുടങ്ങി ഒരാളുടെ നിഴൽ അയാളുടെ അത്രയും വലുപ്പത്തിൽ ആയിത്തീരുവോളം (അസറിന്റെ സമയം ആസന്നമാകാത്തിടത്തോളം മാത്രം) ആണ്. സൂര്യൻ മഞ്ഞ നിറം പ്രാപിക്കുന്നത് വരെ അസറിന്റെ സമയമാണ്. അസ്തമന ശോഭ അപ്രത്യക്ഷമാകുന്നതുവരെ മഗ്‌രിബി



ന്റെ സമയവും, രാത്രിയുടെ മദ്ധ്യം വരെ ഇശാഇന്റെ സമയവുമാണ്.ഉഷസ് മുതൽ സൂര്യോദയം വരെ സുബ്ഹിയുടെ സമയമാണ്. സൂര്യൻ ഉദിച്ചുയരുമ്പോൾ നമസ്കാരം നിർവ്വഹിക്കരുത്. തീർച്ചയായും സൂര്യൻ പിശാചിന്റെ രണ്ട് കൊമ്പുകൾക്കിടയിലാണ് ഉദിക്കുന്നത്. (മുസ്‌ലിം)

നമസ്കാര സമയങ്ങൾ കൃത്യമായി വിശദീകരിക്കുന്ന വേറെയും അനേകം ഹദീഥുകളുണ്ട്. തിരുനബി(ﷺ) വിശദീകരിച്ച അടയാളങ്ങൾ കൊണ്ട് നമസ്കാര സമയങ്ങൾ വ്യക്തമാവുന്ന സാഹചര്യത്തിൽ രാപ്പകലുകളുടെ ഏറ്റക്കുറവുകൾ പരിഗണിക്കേണ്ടതില്ല. ഈ പറഞ്ഞത് ആ നാട്ടുകാരുടെ നമസ്കാര സമയത്തെ സംബന്ധിച്ചാണ്.

നോമ്പ് അനുഷ്ഠിക്കുന്നവർ ആഹാര പാനീയങ്ങളും നോമ്പിനെ നിഷ്ഫലമാക്കുന്ന മറ്റ് കാര്യങ്ങളും പ്രഭാതം മുതൽ പ്രദോഷം വരെ വർജിക്കണം.രാത്രികാലങ്ങളിൽ ആഹാര പാനീയങ്ങൾ, സംയോഗം മുതലായവ അനുവദനീയമാണ്; രാത്രി എത്ര ഹ്രസ്വമാണെങ്കിലും. ഇരുപത്തിനാല് മണിക്കൂറിനുള്ളിൽ രാവും പകലും മാറി വരുന്ന നാടുകളിൽ ഈ മാർഗമാ

ണ് സ്വീകരിക്കേണ്ടത്. എന്തുകൊണ്ടെന്നാൽ ഇസ്ലാമിക വിധിവിലക്കുകൾ മുഴുവൻ ജനങ്ങൾക്കും ബാധകമാണ്. അല്ലാഹു പറയുന്നു.

...وَكُلُواْ وَاشْرَبُواْ حَتَّى يَتَبَيَّنَ لَكُمُ الْخَيْطُ الأَبْيَضُ مِنَ الْخَيْطِ الأَسْوَدِ مِنَ الْفَجْرِ ثُمَّ أَتِمُّواْ الصِّيَامَ إِلَى الَّليْلِ... (البقرة : 187)

“നിങ്ങൾ തിന്നുകയും കുടിക്കുകയും ചെയ്തുകൊള്ളുക. പുലരിയുടെ വെളുത്ത ഇഴകൾ കറുത്ത ഇഴകളിൽ നിന്ന് തെളിഞ്ഞു കാണുമാറാകുന്നത് വരെ. എന്നിട്ട് രാത്രിയാകും വരെ നിങ്ങൾ വ്രതം പൂർണ്ണമായി അനുഷ്ഠിക്കുകയും ചെയ്യുക. (അൽ ബഖറ: 187)

പകലിന്റെ അതിദൈർഘ്യം, അനുഭവം, വിദഗ്ദമായ വൈദ്യോപദേശം, രോഗശമനം വൈകുമെന്നോ രോഗം മൂർച്ഛിക്കുമെന്നോ ഉള്ള ആശങ്ക, കഠിനമായ മറ്റ് രോഗങ്ങളോ, മരണമോ ഉണ്ടാകുമെന്ന ഭയം എന്നീ കാരണങ്ങളാൽ നോമ്പ് പൂർത്തിയാക്കാൻ കഴിയില്ലെന്ന് തോന്നിയാൽ ഒരാൾക്ക് നോമ്പ് മുറിക്കാവുന്നതാണ്. പകരം മറ്റേതെങ്കിലും മാസങ്ങളിൽ അയാൾ നോമ്പെടുക്കേണ്ടതാണ്. അല്ലാഹു പറഞ്ഞു:

فَمَن شَهِدَ مِنكُمُ الشَّهْرَ فَلْيَصُمْهُ وَمَن كَانَ مَرِيضًا أَوْ عَلَى سَفَرٍ



فَعِدَّةٌ مِّنْ أَيَّامٍ أُخَرَ (البقرة : 185)

“നിങ്ങളിൽ ആർ ആ മാസത്തിൽ സന്നിഹിതരാണോ അവർ ആ മാസം നോമ്പനുഷ്ഠിക്കേണ്ടതാണ്. ആരെങ്കിലും രോഗിയാവുകയോ, യാത്രയിലാവുകയോ ചെയ്താൽ പകരം അത്രയും എണ്ണം (നോമ്പെടുക്കേണ്ടതാണ്). (അൽ ബഖറ : 185)

لاَ يُكَلِّفُ اللّهُ نَفْسًا إِلاَّ وُسْعَهَا (البقرة : 286)

“അല്ലാഹു ഒരാളോടും അയാളുടെ കഴിവിൽ പെട്ടതല്ലാതെ ചെയ്യാൻ നിർബന്ധിക്കുകയില്ല.” (അൽ ബഖറ: 286)

وَمَا جَعَلَ عَلَيْكُمْ فِي الدِّينِ مِنْ حَرَجٍ (الحج : 78)

മതകാര്യത്തിൽ യാതൊരു പ്രയാസവും നിങ്ങളുടെ മേൽ അവൻ ചുമത്തിയിട്ടില്ല. (ഹജ്ജ് 78)

2. സൂര്യൻ ചൂട് കാലത്ത് അസ്തമിക്കുകയോ തണുപ്പുകാലത്ത് ഉദിക്കുകയോ ചെയ്യാത്ത പ്രദേശങ്ങളിലോ, ആറ് മാസം വീതം രാവും പകലും അനുഭവപ്പെടുന്ന പ്രദേശങ്ങളിലോ വസിക്കുന്നവർ ഓരോ ഇരുപത്തിനാല് മണിക്കൂറിനുള്ളിലും അഞ്ച് നേരം നമസ്കരിച്ചിരിക്കണം. അതിന്റെ സമയ പരിധികൾ

കണക്കാക്കേണ്ടതാണ്. രാപ്പകലുകളുടെ മാറ്റം നിമി ത്തം സമയ വ്യത്യാസം അനുഭവപ്പെടുന്ന തൊട്ടടു ത്ത നാടിനെയാണ് ഇതിന് അവലംബമാ ക്കേണ്ടത്.

ഇസ്റാഅ്, മിഅ്റാജുകളെ വിശദീകരിക്കുന്ന ഒ രു ഹദീഥിൽ ഇങ്ങനെ കാണാം. “അല്ലാഹു ഈ സ മുദായത്തിന് ദിവസം അൻപത് നമസ്കാരങ്ങൾ നിർ ബന്ധമാക്കി. ഇതിനെ ലഘൂകരിക്കുന്നതിന്നായി ന ബി(ﷺ) അല്ലാഹുവോടപേക്ഷിച്ചു കൊണ്ടിരുന്നു. അ വസാനം അല്ലാഹു പറഞ്ഞു: “മുഹമ്മദേ! ഓരോ ദിവ സവും അഞ്ച് നമസ്കാരങ്ങൾ നിർവ്വഹിക്കുക. അവ ഓരോന്നും ഒന്നിന് പത്ത് എന്ന തോതിൽ അൻപത് നമസ്കാരത്തിന് തുല്യമായി ഗണിക്കപ്പെടും.”

ത്വൽഹതുബ്നു ഉബൈദ്(رضي الله عنه) പറയുന്നു. നജ്ദി ൽനിന്ന് പാറിപ്പറക്കുന്ന തലമുടിയുമായി ഒരാൾ നബി (ﷺ)യെ ഉദ്ദേശിച്ച് വന്നു. അയാളുടെ അവ്യക്തമായ ശബ്ദം ഞങ്ങൾക്ക് കേൾക്കാമായിരുന്നു; പറയുന്നത് മനസ്സിലാക്കാൻ കഴിഞ്ഞില്ലെങ്കിലും. അനന്തരം നബി (ﷺ)യുടെ അടുത്തെത്തി അയാൾ ഇസ്ലാമിനെപ്പറ്റി ചോദിച്ചു. നബി(ﷺ) പറഞ്ഞു: “ദിവസവും അഞ്ച് നേ



രം നമസ്കരിക്കുക.” അയാൾ ചോദിച്ചു എനിക്ക് മറ്റ വല്ല നമസ്കാരവും നിർബന്ധമുണ്ടോ? നബി(ﷺ) പറ ഞ്ഞു: “നിർബന്ധമില്ല. എന്നാൽ സുന്നത്ത് നമസ്കാ രങ്ങൾ നിനക്ക് നിർവ്വഹിക്കാം.”

അനസ് ബിൻ മാലിക്(رضي الله عنه) പറഞ്ഞു: നബി(ﷺ) യോട് നിരർത്ഥകമായ കാര്യങ്ങൾ ചോദിക്കുന്നത് ഞ ങ്ങളോട് വിലക്കിയിരുന്നു. ഗ്രാമീണരിലെ ബുദ്ധിമാ ന്മാർ നബി(ﷺ)യുടെ അടുക്കൽ വന്നു സംശയങ്ങൾ ചോദിക്കുന്നത് കേൾക്കാൻ ഞങ്ങൾ ആഗ്രഹിച്ചിരു ന്നു. ഒരിക്കൽ ഒരു ഗ്രാമീണൻ നബി(ﷺ)യുടെ അടു ക്കൽ വന്നു പറഞ്ഞു: മുഹമ്മദേ! നിന്നെ അല്ലാഹു നിയോഗിച്ചയച്ചിരിക്കുന്നുവെന്നു നീ അവകാശപ്പെടു ന്നതായി നിന്റെ ദൂതൻ ഞങ്ങളോടു പറഞ്ഞുവല്ലോ? നബി(ﷺ) പറഞ്ഞു. അവൻ പറഞ്ഞത് സത്യമാണ്.ഞ ങ്ങൾ ദിവസവും അഞ്ച് നേരം നമസ്കരിക്കണമെന്ന് അവൻ പറഞ്ഞു. നബി(ﷺ) പ്രതിവചിച്ചു. അവൻ പറ ഞ്ഞത് സത്യമാണ്. നിന്നെ നിയോഗിച്ചയച്ചവൻ ത ന്നെ സത്യം! അല്ലാഹുവാണോ നിന്നോടിത് കൽപിച്ച ത്? നബി(ﷺ) പറഞ്ഞു: “അതെ.”

നബി(ﷺ) തന്റെ അനുചരന്മാരോട് ദജ്ജാലിനെപ്പറ്റി പറഞ്ഞപ്പോൾ അവർ ചോദിച്ചു: അവൻ എത്ര കാലം ഭൂമിയിൽ താമസിക്കും? അദ്ദേഹം പറഞ്ഞു. നാൽപത് ദിവസം. അതിലെ ഒരു ദിവസം ഒരു വർഷവും രണ്ടാം ദിവസം ഒരുമാസവും, മൂന്നാം ദിവസം ഒരാഴ്ചയുമാണ്. ബാക്കി ദിവസങ്ങൾ നിങ്ങളുടെ സാധാരണ ദിവസങ്ങൾ തന്നെ. അപ്പോൾ ഒരാൾ ചോദിച്ചു: ഒരു വർഷം നീണ്ടു നിൽക്കുന്ന ദിവസത്തിൽ ഒരു ദിവസത്തെ നമസ്കാരം മതിയാകുമോ? അദ്ദേഹം പറഞ്ഞു. മതിയാവില്ല. നിങ്ങൾ കണക്കുകൂട്ടി അതനുസരിച്ചു നമസ്കാരം നിർവ്വഹിക്കണം. ഇവിടെ ഒരു വർഷം ദൈർഘ്യമുള്ള ദിവസത്തെ സാധാരണ ദിവസമായി പരിഗണിക്കാതെ അഞ്ച് നമസ്കാരങ്ങൾ ഓരോ ഇരുപത്തിനാല് മണിക്കൂറിലും നിർവഹിക്കാനാണ് നബി(ﷺ) കൽപിച്ചത്. അതിനാൽ ചോദ്യത്തിൽ ഉന്നയിക്കപ്പെട്ട രാജ്യങ്ങളിൽ ഓരോ ഇരുപത്തിനാല് മണിക്കൂറിലും അഞ്ച് നേരം നമസ്കരിക്കുക തന്നെ വേണം. രാപ്പകലുകൾ ഇരുപത്തിനാല് മണിക്കൂറിനകം സാധാരണ നിലയിൽ മാറിവരുന്നതും അടയാളങ്ങൾ മുഖേന നമസ്കാരസമയം അറിയാൻ കഴിയുന്നതുമായ തൊട്ടടുത്ത നാട്ടിലെ നമസ്കാരസമയം ഇ



തിനായി അവലംബിക്കാം. നമസ്കാരം പോലെതന്നെ റമദാനിലെ നോമ്പും അവർക്കു നിർബന്ധമാണ്. ഉമദാൻ മാസത്തിന്റെ ആരംഭവും അവസാനവും കണക്കാക്കേണ്ട ഇരുപത്തിനാല് മണിക്കൂറിൽ രാവും പകലും മാറി വരുന്ന തൊട്ടടുത്ത നാട്ടിലേതിന് തുല്യമായിട്ടാണ്. ഓരോ ദിവസവും നോമ്പ് തുടങ്ങുന്നതും അവസാനിക്കുന്നതും തൊട്ടടുത്ത പ്രദേശത്തെ പ്രഭാതവും സൂര്യാസ്തമയവും കണക്കിലെടുത്തുകൊണ്ടായിരിക്കണം. ദജ്ജാലിന്റെ കാലത്തെ നമസ്കാരസമയത്തെപ്പറ്റി വന്ന ഹദീഥ് ഇതിനും തെളിവാണ്. സമയനിർണ്ണയത്തിൽ നോമ്പിനും നമസ്കാരത്തിനുമിടയിൽ ഒരു വ്യത്യാസവുമില്ല. (ഫത്‌വാ നമ്പർ 61)

**7. ഫജ്റിന്റെ ബാങ്ക് തുടങ്ങുമ്പോൾ തന്നെ അത്താഴം നിർത്തേണ്ടതുണ്ടോ? ബാങ്ക് അവസാനിക്കുന്നതുവരെ ഭക്ഷണപാനീയങ്ങൾ ഉപയോഗിക്കാമോ?**

ഫജ്റിന്റെ സമയം ഉറപ്പായ ശേഷം മാത്രമാണ് ബാങ്ക് വിളിക്കുന്നതെങ്കിൽ ഭക്ഷണ പാനീയങ്ങളും നോമ്പ് മുറിയുന്ന മറ്റു കാര്യങ്ങളും ബാങ്കിന്റെ തുടക്കം മുതൽ തന്നെ വർജ്ജിക്കേണ്ടതാണ്. എന്നാൽ സമയമായെന്ന ധാരണയിലുള്ള ബാങ്കാണെങ്കിൽ

ആഹാര പാനീയങ്ങൾ ഉപയോഗിക്കുന്നത് കൊണ്ട് വിരോധമില്ല.

നബി(ﷺ) പറഞ്ഞു.

إِنَّ بِلاَلاً يُؤَذِّنُ بِلَيْلٍ فَكُلُوا وَاشْرَبُوا حَتَّى يُنَادِيَ ابْنُ أُمِّ مَكْتُومٍ

ബിലാൽ(ﷺ) രാത്രിയാണല്ലോ ബാങ്ക് വിളിക്കുന്നത്.ഇബ്നു ഉമ്മിമക്തൂം(ﷺ) ബാങ്ക് വിളിക്കുന്നതുവരെ നിങ്ങൾക്ക് തിന്നുകയും കുടിക്കുകയും ചെയ്യാം. ഹദീഥിന്റെ അവസാനത്തിൽ നിവേദകൻ പറയുന്നു.

"و كان ابن أم مكتوم رجلا أعمى لا ينادي حتى يقال له أصبحت أصبحت" "من اتقى الشبهات فقد استبرأ لدينه و عرضه"

ഇബ്നു ഉമ്മി മക്തൂം(ﷺ) അന്ധനായിരുന്നു. ''പ്രഭാതമായി'' എന്ന് മറ്റുള്ളവർ പറയുന്നത് കേട്ടാൽ മാത്രമേ അദ്ദേഹം ബാങ്ക് വിളിച്ചിരുന്നുള്ളൂ. (ബുഖാരി, മുസ്ലിം) സംശയമുള്ളത് ഉപേക്ഷിക്കുകയും സംശയമില്ലാത്തത് സ്വീകരിക്കുകയും ചെയ്യുക. എന്ന നബി വചനത്തിന്റെ അടിസ്ഥാനത്തിൽ പ്രഭാതത്തിനു മുൻപ് തന്നെ അത്താഴത്തിൽ നിന്നും വിരമിക്കലാണ് സത്യവിശ്വാസികൾക്ക് ഏറ്റവും സൂക്ഷ്മത.



നബി(ﷺ) പറഞ്ഞു

من اتقى الشبهات فقد استبرأ لدينه و عرضه

സംശയാസ്പദമായ കാര്യങ്ങളിൽ അകപ്പെടാതെ സൂക്ഷ്മത പാലിച്ചവൻ തന്റെ മതവും അഭിമാനവും സംരക്ഷിച്ചു. പ്രഭാതം അടുത്തിരിക്കുന്നുവെന്നു മുന്നറിയിപ്പ് നൽകുന്ന ബാങ്കാണ് കേൾക്കുന്നതെന്ന് ബോദ്ധ്യമുണ്ടെങ്കിൽ- ഈ ബാങ്കാണല്ലോ ബിലാൽ(ﷺ) നിർവ്വഹിച്ചിരുന്നത് -സുബ്ഹ് ബാങ്ക് വരെ ആഹാര പാനീയങ്ങൾ ഉപയോഗിക്കുന്നതിൽ തെറ്റില്ല.

**8. ഗർഭിണികൾക്കും മുലയൂട്ടുന്ന സ്ത്രീകൾക്കും നോമ്പ് ഉപേക്ഷിക്കാമോ? ഉപേക്ഷിച്ച നോമ്പ് പിന്നീട് നോറ്റുവീട്ടേണ്ടതുണ്ടോ? പ്രായശ്ചിത്തം നിർബന്ധമുണ്ടോ?**

ഗർഭിണികളും മുലയൂട്ടുന്ന സ്ത്രീകളും രോഗികളെപ്പോലെയാണ്. നോമ്പെടുക്കുന്നതിനു പ്രയാസമുണ്ടെങ്കിൽ ഉപേക്ഷിക്കാം. പിന്നീട് കഴിയുന്ന സമയത്ത് നോറ്റുവീട്ടണം.

നഷ്ടപ്പെട്ട ഓരോ നോമ്പിനും ഓരോ അഗതിക്കു ഭക്ഷണം നൽകിയാൽ മതിയെന്ന ചില പണ്ഡി

തന്മാരുടെ അഭിപ്രായം ദുർബലമാണ്. രോഗികൾ, യാത്രക്കാർ എന്നിവരെപ്പോലെ ഇവർക്കും നോറ്റുവീട്ടൽ നിർബന്ധമാണ്. ഇതാണ് ശരിയായ വീക്ഷണം. അല്ലാഹു പറയുന്നു:

فَمَن كَانَ مِنكُم مَّرِيضًا أَوْ عَلَىٰ سَفَرٍ فَعِدَّةٌ مِّنْ أَيَّامٍ أُخَرَ

(البقرة:184)

നിങ്ങളിലാരെങ്കിലും രോഗിയാവുകയോ യാത്രയിലാവുകയോ ചെയ്താൽ മറ്റു ദിവസങ്ങളിൽ നിന്ന് അത്രയും എണ്ണം (നോമ്പെടുക്കേണ്ടതാണ്).

നബി(ﷺ) പറഞ്ഞു

"أن الله وضع عن المسافر الصوم وشطر الصلاة وعن الحبلى والمرضع الصوم"

"നിശ്ചയം അല്ലാഹു യാത്രക്കാരന് നമസ്കാരം ചുരുക്കി നിർവ്വഹിക്കാനും നോമ്പ് ഉപേക്ഷിക്കാനും അനുവാദം നൽകിയിരിക്കുന്നു; ഗർഭിണികൾക്കും മുലയൂട്ടുന്ന സ്ത്രീക്കും നോമ്പ് ഉപേക്ഷിക്കാനും."

**9. പ്രായം ചെന്നവർ, രോഗശമനത്തിനു സാധ്യതയില്ലാത്ത രോഗികൾ തുടങ്ങി നോമ്പുപേക്ഷിക്കാൻ**



**അനുവദിക്കപ്പെട്ടവർക്ക് പ്രായശ്ചിത്തം നിർബന്ധമാണോ?**

പ്രായാധിക്യം, ശമന പ്രതീക്ഷയില്ലാത്ത രോഗം എന്നിവയാൽ നോമ്പനുഷ്ഠിക്കാൻ കഴിയാത്തവർ സാമ്പത്തിക ശേഷിയുണ്ടെങ്കിൽ ഓരോ നോമ്പിനും ഓരോ അഗതിക്കു ആഹാരം നൽകണം. ഇബ്നു അബ്ബാസ്(رضي الله عنه) അടക്കം ഒരു സംഘം സഹാബിമാർ ഇങ്ങനെ മതവിധി നൽകിയിരുന്നു.

**10. ആർത്തവകാരികൾക്കും പ്രസവിച്ചു കിടക്കുന്നവർക്കും നോമ്പ് നോൽക്കേണ്ടതുണ്ടോ? അടുത്ത റമദാൻ വരെ നോമ്പ് നോറ്റു വീട്ടാതിരുന്നാലുള്ള പ്രായശ്ചിത്തമെന്താണ്?**

ആർത്തവകാലത്തും പ്രസവാനന്തരവും നോമ്പും നമസ്കാരവും നിഷിദ്ധവും സാധുതയില്ലാത്തതുമാണ്. നോമ്പ് പിന്നീട് നോറ്റുവീട്ടണം. എന്നാൽ നമസ്കാരം വീട്ടേണ്ടതില്ല. ആർത്തവകാരികൾ നമസ്കാരവും നോമ്പും മറ്റു സമയങ്ങളിൽ വീട്ടേണ്ടതുണ്ടോ എന്ന് ആയിശ(رضي الله عنها)യോട് ചോദിച്ചു. അവർ പറഞ്ഞു: നോമ്പ് നോറ്റുവീട്ടാൻ ഞങ്ങളോട് നബി(ﷺ)ക

ൽപിച്ചിരുന്നു. എന്നാൽ നമസ്കാരം വീട്ടുന്നതിനു കൽപിച്ചിരുന്നില്ല. ''ആയിശ(﵂)യുടെ ഈ പ്രസ്താവനയെ സംബന്ധിച്ച് പണ്ഡിതന്മാർ ഏകാഭിപ്രായക്കാരാണ്. ദിനേന അഞ്ച് തവണ ആവർത്തിക്കപ്പെടുന്ന നമസ്കാരം പിന്നീട് നിർവഹിക്കുക പ്രയാസകരമാണ്. എന്നാൽ വർഷത്തിൽ ഒരിക്കൽ മാത്രമുള്ള നോമ്പ് നോറ്റുവീട്ടുക താരതമ്യേന എളുപ്പമാണ്. അല്ലാഹു സ്ത്രീകൾക്കു നൽകിയ ഈ ഇളവ് അവന്റെ അപാരമായ ഒരനുഗ്രഹമാണ്. ന്യായമായ കാരണം കൂടാതെ അടുത്ത റമദാൻ വരെ നോമ്പ് നോറ്റുവീട്ടുന്നതിൽ വീഴ്ച വരുത്തുന്നവർ പശ്ചാത്തപിക്കുകയും ഓരോ നോമ്പിനും ഒരഗതിക്ക് എന്ന കണക്കിൽ ആഹാരം നൽകുകയും നോറ്റുവീട്ടുകയും വേണം.യാത്രക്കാരനും രോഗിക്കും ഈ വിധി ബാധകമാണ്. യാത്ര അടുത്ത റമദാൻ വരെ നീണ്ടു പോവുകയോ രോഗം തുടരുകയോ ചെയ്താൽ നഷ്ടപ്പെട്ട നോമ്പ് നോറ്റുവീട്ടിയാൽ മതി. പ്രായശ്ചിത്തം ആവശ്യമില്ല.

**11. റമദാനിലെ നോമ്പ് നോറ്റുവീട്ടേണ്ടവർ ശവ്വാലിലെ ആറ് നോമ്പുകൾ, ദുൽഹിജ്ജ പത്ത് വരെയുള്ള ദിവസങ്ങളിലെ നോമ്പുകൾ, ആശൂറാഅ് തുടങ്ങിയ സുന്നത്ത് നോമ്പുകൾ അനുഷ്ഠിക്കുന്നതിന്റെ വിധിയെന്ത്?**



റമദാനിലെ നോമ്പ് നോറ്റുവീട്ടേണ്ടവർ സുന്നത്ത് നോമ്പുകൾ അനുഷ്ഠിക്കുന്നതിനു മുൻപ് നിർബന്ധ നോമ്പ് വീട്ടുകയാണ് വേണ്ടത്. സുന്നത്തിനേക്കാൾ പ്രാധാന്യം ഫർളിനാണല്ലോ നൽകേണ്ടത്. ഇതാണ് പ്രബലമായ പണ്ഡിത മതം.

**12. രോഗം മൂലം റമദാനിൽ നോമ്പനുഷ്ഠിക്കാൻ കഴിയാതെ വരികയും റമദാൻ മാസം കഴിഞ്ഞു മരണപ്പെടുകയും ചെയ്ത വ്യക്തിക്കുവേണ്ടി മറ്റുള്ളവർ നോമ്പ് നോറ്റുവീട്ടുകയോ അല്ലെങ്കിൽ അഗതികൾക്കു ആഹാരം നൽകുകയോ എന്താണ് വേണ്ടത്?**

റമദാൻ കഴിഞ്ഞു രോഗാവസ്ഥയിൽ തന്നെ മരണപ്പെട്ടയാൾക്കു വേണ്ടി മറ്റാരും നോമ്പ് നോറ്റുവീട്ടുകയോ അല്ലെങ്കിൽ അഗതികൾക്കു ആഹാരം നൽകുകയോ ചെയ്യേണ്ടതില്ല. ന്യായമായ കാരണത്താലാണല്ലോ അയാൾ നോമ്പുപേക്ഷിച്ചത്.യാത്രയിലോ യാത്ര അവസാനിച്ചയുടനെയോ മരണപ്പെട്ട യാത്രക്കാരന്റെ വിധിയും ഇതുതന്നെ. രോഗശമനം ലഭിച്ചിട്ടും നോറ്റുവീട്ടുന്നതിൽ ഉദാസീനത കാട്ടിയവനും യാത്ര കഴി

ഞ്ഞിട്ടും അശ്രദ്ധമായി നീട്ടിക്കൊണ്ടു പോയവനും മരണപ്പെട്ടാൽ അവർക്കു വേണ്ടി അവരുടെ അടുത്ത ബന്ധുക്കൾ നോമ്പെടുക്കണം.

നബി(ﷺ) പറയുന്നു: "നോമ്പ് നോറ്റുവീട്ടാനുള്ളവൻ മരണപ്പെട്ടാൽ അവന്റെ ഏറ്റവും അടുത്ത ബന്ധു അവനുവേണ്ടി നോമ്പനുഷ്ഠിക്കണം"(ബുഖാരി, മുസ്‌ലിം). ഇനി അടുത്ത ബന്ധുവിനു നോമ്പനുഷ്ഠിക്കാൻ കഴിയില്ലെങ്കിൽ മരണപ്പെട്ടവരുടെ അനന്തര സ്വത്തുപയോഗിച്ച് ഓരോ നോമ്പിനും ഏകദേശം ഒന്നര കിലോഗ്രാം ഒരഗതിക്ക് എന്ന കണക്കിൽ ആഹാരം നൽകേണ്ടതാണ്. രോഗശമനത്തിനു സാധ്യതയില്ലാത്ത രോഗികളും പ്രായം ചെന്നവരും പ്രായശ്ചിത്തം നൽകണമെന്നു മുൻപ് വ്യക്തമാക്കിയിട്ടുണ്ടല്ലോ. എന്നാൽ മരണപ്പെട്ടയാൾക്കു സ്വന്തമായ സ്വത്തില്ലെങ്കിൽ പ്രായശ്ചിത്തം ആവശ്യമില്ല.

لاَ يُكَلِّفُ اللّهُ نَفْسًا إِلاَّ وُسْعَهَا (البقرة:286)

"അല്ലാഹു ഒരാളോടും അയാളുടെ കഴിവിൽപെട്ടതല്ലാതെ ചെയ്യാൻ നിർബന്ധിക്കുകയില്ല."

فَاتَّقُوا اللَّهَ مَا اسْتَطَعْتُمْ (التغابن:16)



"അതിനാൽ നിങ്ങൾക്ക് സാധ്യമായ വിധം അല്ലാഹുവെ നിങ്ങൾ സൂക്ഷിക്കുക." (തഗാബുൻ:16)

**13. നോമ്പുകാരന് നാഡികളിലും പേശികളിലും കുത്തിവെയ്പ്പ് നടത്താമോ?**

കുത്തിവെയ്ക്കുന്നതുകൊണ്ട് നോമ്പ് മുറിയുകയില്ല. എന്നാൽ ആഹാരപദാർത്ഥങ്ങൾ കുത്തിവെയ്ക്കുന്നതു കൊണ്ട് നോമ്പ് നിഷ്ഫലമാകും.

നോമ്പുകാരന്റെ ശരീരത്തിൽ നിന്നു പരിശോധനക്കു വേണ്ടി രക്തം എടുക്കുന്നതിനു വിരോധമില്ല. എന്നാൽ കൊമ്പുവെക്കുന്നതുകൊണ്ട് അതിലേർപ്പെട്ട രണ്ടു പേർക്കും നോമ്പ് നഷ്ടപ്പെടുമെന്നാണ് പ്രബലമായ അഭിപ്രായം.

നബി(ﷺ) പറഞ്ഞു:

أفطر الحاجم و المحجوم

'കൊമ്പു വെക്കുന്നവനും വെപ്പിക്കുന്നവനും നോമ്പ് നഷ്ടപ്പെടുത്തി'. (ശരീരത്തിൽ നിന്നും പ്രത്യേക രീതിയിൽ രക്തം വലിച്ചെടുത്തുകൊണ്ടുള്ള ഒരു ചികിത്സാ രീതിയാണ് കൊമ്പുവെക്കൽ.)

**14. നോമ്പുകാരൻ ടൂത്ത് പെയ്സ്റ്റ് ഉപയോഗിച്ചു ദന്ത ശുദ്ധി വരുത്തുന്നതിനും കണ്ണിലും കാതിലും മൂക്കിലും മറ്റും മരുന്ന് ഇറ്റിക്കുന്നതിനും വിരോധമുണ്ടോ? ഇറ്റിച്ച മരുന്നിന്റെ രുചി തൊണ്ടയിൽ അനുഭവപ്പെട്ടാൽ അതിന്റെ വിധിയെന്ത്?**

ദന്തശുദ്ധി വരുത്താൻ വെറും ബ്രഷുപയോഗിച്ചാലും ടൂത്ത് പെയ്സ്റ്റുപയോഗിച്ചാലും നോമ്പ് മുറിയില്ല. പെയ്സ്റ്റ് അകത്തേക്ക് ഇറങ്ങിപ്പോകാതെ സൂക്ഷിക്കണമെന്നു മാത്രം. എന്നാൽ അറിയാതെ അൽപം ഇറങ്ങിപ്പോയാൽ നോമ്പ് പിന്നീട് നോറ്റുവീട്ടേണ്ടതില്ല. ഇതുപോലെതന്നെ കണ്ണിലും കാതിലും മരുന്ന് ഇറ്റിക്കുന്നതുകൊണ്ടും നോമ്പ് മുറിയില്ല. ഇതാണ് പ്രബലമായ അഭിപ്രായം.പക്ഷെ, തൊണ്ടയിൽ രുചി അനുഭവപ്പെട്ടാൽ നോമ്പ് മറ്റൊരിക്കൽ നോറ്റുവീട്ടുന്നതാണ് സൂക്ഷ്മത. കണ്ണും കാതും ആഹാരപനീയങ്ങളുടെ പ്രവേശനമാർഗങ്ങളല്ലല്ലോ. എന്നാൽ വായിലേക്കുള്ള പ്രവേശന ദ്വാരം കൂടിയാണെന്നതിനാൽ മൂക്കിൽ ഇറ്റിക്കുന്നതു അനുവദനീയമല്ല.അംഗശുദ്ധി വരുത്തുന്നതിനെപ്പറ്റി നബി(ﷺ) പറഞ്ഞു. ''നോമ്പുകാരനല്ലെങ്കിൽ മൂക്കിൽ പൂർണ്ണമായി വെള്ളം കേറ്റി കഴുകുക.'' ഈ ഹദീഥിന്റെ അടിസ്ഥാനത്തിൽ മൂക്കിൽ



മരുന്ന് ഇറ്റിക്കുകയും തൊണ്ടയിൽ അതിന്റെ രുചി അനുഭവപ്പെടുകയും ചെയ്താൽ നോമ്പ് നിഷ്ഫലമാകും. പിന്നീട് ഈ നോമ്പ് നോറ്റുവീട്ടണം.

**15. നോമ്പുകാരൻ ദന്തവൈദ്യനെ സമീപിച്ചു പല്ല് ക്ലീൻ ചെയ്യുകയോ അടക്കുകയോ പല്ലെടുക്കുകയോ ചെയ്താൽ അത് നോമ്പിനെ പ്രതികൂലമായി ബാധിക്കുമോ? പല്ല് തരിപ്പിക്കാൻ കുത്തിവെച്ചാൽ നോമ്പ് മുറിയുമോ?**

ചോദ്യത്തിൽ പരാമർശിക്കപ്പെട്ട കാര്യങ്ങൾ നോമ്പിനെ അസാധുവാക്കുകയില്ല. അവയിൽ ഇളവ് അനുവദിക്കപ്പെട്ടിട്ടുണ്ട്. മരുന്നോ രക്തമോ വിഴുങ്ങുന്നത് സൂക്ഷിക്കണമെന്ന് മാത്രം.തരിപ്പിക്കാൻ കുത്തിവെക്കുന്നതും നോമ്പിനു ദോഷം വരുത്തുകയില്ല. ഇവയൊന്നും ആഹാര പാനീയങ്ങളായി കണക്കാക്കപ്പെടുന്നവയല്ലല്ലോ.

**16. ഒരാൾ നോമ്പുകാരനായിരിക്കെ മറന്നുകൊണ്ട് തിന്നുകയോ കുടിക്കുകയോ ചെയ്താൽ എന്താണതിന്റെ വിധി?**

നോമ്പുകാരൻ മറന്നുകൊണ്ട് ഭക്ഷണപാനീയങ്ങൾ ഉപയോഗിച്ചാൽ അവന്റെ നോമ്പ് മുറിയുന്നില്ല.

رَبَّنَا لاَ تُؤَاخِذْنَا إِن نَّسِينَا أَوْ أَخْطَأْنَا (البقرة:286)

"ഞങ്ങളുടെ നാഥാ, ഞങ്ങൾ മറന്നുപോവുകയോ ഞങ്ങൾക്കു തെറ്റു പറ്റുകയോ ചെയ്തുവെങ്കിൽ ഞങ്ങളെ നീ ശിക്ഷിക്കരുതേ."

വിശ്വാസികളുടെ ഈ പ്രാർഥനക്കുത്തരമായി "ഞാൻ അംഗീകരിച്ചു" എന്ന് അല്ലാഹു പറഞ്ഞതായി ഹദീഥിൽ വന്നിട്ടുണ്ട്. നബി(ﷺ) പറഞ്ഞു.

مَنْ نَسِيَ وَهُوَ صَائِمٌ فَأَكَلَ أَوْ شَرِبَ فَلْيُتِمَّ صَوْمَهُ فَإِنَّمَا أَطْعَمَهُ اللَّهُ وَسَقَاهُ

"നോമ്പുകാരൻ മറന്നുകൊണ്ടു തിന്നുകയോ കുടിക്കുകയോ ചെയ്താൽ ആ ദിവസത്തെ നോമ്പ് അവൻ തുടരട്ടെ. അല്ലാഹുവാണ് അവനു ആ ഭക്ഷണപാനീയങ്ങൾ നൽകിയത്."

മറന്നുകൊണ്ട് ഭാര്യയുമായി സംസർഗത്തിലേർപ്പെട്ടവന്റെ നോമ്പും സാധുവാണെന്നാണ് പ്രബലമായ പണ്ഡിതമതം. നബി(ﷺ) പറഞ്ഞു.

من أفطر في رمضان ناسيا فلا قضاء عليه ولا كفارة

"റമദാനിൽ ആരെങ്കിലും മറന്നുകൊണ്ടു നോമ്പു മുറിച്ചാൽ ആ നോമ്പ് പിന്നീട് നോറ്റുവീട്ടുകയോ അതിനു പ്രായശ്ചിത്തം നൽകുകയോ വേണ്ട."



ഈ ഹദീഥിന്റെ താൽപര്യം സംഭോഗം തുടങ്ങി നോമ്പ് മുറിയുന്ന മുഴുവൻ കാര്യങ്ങളെയും ഉൾകൊള്ളുന്നുണ്ട്. ഇതെല്ലാം അല്ലാഹുവിന്റെ അനുഗ്രഹവും ഔദാര്യവുമാണ്.

**17. നഷ്ടപ്പെട്ട നോമ്പ് അടുത്ത റമദാൻ വരെ തക്കതായ കാരണങ്ങളില്ലാതെ നോറ്റുവീട്ടാത്തവർ പശ്ചാത്തപിക്കുകയും നോറ്റുവീട്ടുകയും ചെയ്താൽ മതിയാകുമോ?പ്രായശ്ചിത്തം ആവശ്യമാണോ?**

അവർ പശ്ചാത്തപിക്കുകയും നോമ്പ് നോറ്റുവീട്ടുന്നതോടൊപ്പം പ്രായശ്ചിത്തം നൽകുകയും വേണം. നാട്ടിലെ മുഖ്യാഹാരമായ ഗോതമ്പ്, അരി, കാരക്ക മുതലായവ ഓരോ നോമ്പിനും ഏകദേശം ഒന്നര കിലോഗ്രാം എന്ന കണക്കിൽ അഗതികൾക്ക് നൽകുകയാണ് വേണ്ടത്. രോഗം, യാത്ര, ഗർഭം, മുലയൂട്ടൽ തുടങ്ങി നോമ്പ് ഉപേക്ഷിക്കാവുന്ന കാരണങ്ങളാണെങ്കിൽ നോമ്പ് നോറ്റു വീട്ടിയാൽ മതി. പ്രായശ്ചിത്തം ആവശ്യമില്ല. ഇബ്നു അബ്ബാസടക്കം പല സ്വഹാബിമാരും ഇങ്ങനെ മതവിധി നൽകിയിട്ടുണ്ട്.

**18. നമസ്കരിക്കാത്തവന്റെ നോമ്പ് സ്വീകാര്യമാണോ?**

മനപ്പൂർവം നമസ്കാരം ഉപേക്ഷിക്കുന്നവൻ അവിശ്വാസിയായിത്തീരുമെന്നാണ് പ്രബലമായ പണ്ഡിത മതം. ഇതനുസരിച്ചു അവന്റെ നോമ്പിനും മറ്റു ആരാധനാകർമങ്ങൾക്കും അവൻ പശ്ചാതപിച്ചു മടങ്ങുന്നതു വരെ ഒരു സാധുതയുമില്ല. അല്ലാഹു പറയുന്നു.

وَلَوْ أَشْرَكُوا۟ لَحَبِطَ عَنْهُم مَّا كَانُوا۟ يَعْمَلُونَ (الأنعام:88)

“അവർ (അല്ലാഹുവോട്) പങ്കു ചേർത്തിരുന്നുവെങ്കിൽ അവർ പ്രവർത്തിച്ചിരുന്നതെല്ലാം അവരെ സംബന്ധിച്ചിടത്തോളം നിഷ്ഫലമായിപ്പോകുമായിരുന്നു.”

എന്നാൽ നമസ്കാരം നിർബന്ധമായ ഒരു ആരാധനാ കർമ്മമാണെന്ന് അംഗീകരിക്കുന്നതോടൊപ്പം തന്നെ അലസതയും അശ്രദ്ധയും മൂലം നമസ്കാരം ഉപേക്ഷിക്കുന്നത് കൊണ്ട് അവിശ്വാസിയായിത്തീരുകയില്ല എന്ന അഭിപ്രായമുള്ള പണ്ഡിതന്മാരുമുണ്ട്. രണ്ടാമത്തെ അഭിപ്രായമനുസരിച്ച് അവന്റെ കർമങ്ങൾക്ക് സാധുതയുണ്ട്. ഒന്നാമത്തെ അഭിപ്രായം തന്നെയാണ് പ്രബലം. വളരെയേറെ തെളിവുകൾ ഇതിന്നായി ചൂണ്ടിക്കാണിക്കപ്പെടുന്നു.



നബി(ﷺ) പറയുന്നു

بَيْنَ الرَّجُلِ وَ بَيْنَ الشِّرْكِ وَالْكُفْرِ تَرْكُ الصَّلاَةِ

“നമസ്കാരം ഉപേക്ഷിക്കൽ വിശ്വാസിയായ ഒരു മനുഷ്യനെ അവിശ്വാസത്തിലോ ബഹുദൈവത്വത്തിലോ എത്തിക്കുന്നതാണ്.”

മറ്റൊരു ഹദീഥ് കാണുക

الْعَهْدُ الَّذِي بَيْنَنَا وَ بَيْنَهُمْ الصَّلاَةُ فَمَنْ تَرَكَهَا فَقَدْ كَفَرَ

“നമ്മളും അവരും തമ്മിലുള്ള ഉടമ്പടി നമസ്കാരമത്രെ. അത് ഉപേക്ഷിച്ചവൻ അവിശ്വാസിയായിത്തീരുന്നു.”

നമസ്കാരത്തെക്കുറിച്ചും അത് ഉപേക്ഷിക്കുന്നതിനെ സംബന്ധിച്ചും സ്വതന്ത്രമായ ഒരു ലഘുകൃതി ഇബ്നുൽ ഖയ്യിം(ﷺ)ക്കുണ്ട്. അതിലദ്ദേഹം ഇക്കാര്യങ്ങൾ വിശദമായി ചർച്ച ചെയ്തിട്ടുണ്ട്. വായിച്ചു ഗ്രഹിക്കേണ്ടതും ഉപകാരപ്രദമായ ഒരു കൃതിയാണത്.

**19. റമദാനിലെ നോമ്പ് നിർബന്ധമാണെന്ന് അംഗീകരിക്കുന്നതോടൊപ്പം അതുപേക്ഷിക്കുന്നവന്റെ വിധി എന്താണ്? ഒന്നിലധികം തവണ അശ്രദ്ധമായി**

**നോമ്പ് ഉപേക്ഷിച്ച ആൾ ഇസ്ലാമിൽ നിന്ന് പുറത്ത് പോകുമോ?**

തക്കതായ കാരണം കൂടാതെ മനഃപൂർവ്വം നോമ്പ് ഉപേക്ഷിക്കുന്നവൻ മഹാപാപിയാണെങ്കിലും അവിശ്വാസി ആയിത്തീരുന്നില്ലെന്നാണ് പ്രബലമായ പണ്ഡിത മതം. അതിനാൽ അവൻ പശ്ചാത്തപിക്കുകയും ഉപേക്ഷിച്ച നോമ്പ് പിന്നീട് നോറ്റു വീട്ടുകയും വേണം. എന്നാൽ അടുത്ത റമദാൻ വരെ ന്യായമായ കാരണങ്ങളില്ലാതെ നഷ്ടപ്പെട്ട നോമ്പ് നോറ്റുവീട്ടാതിരുന്നാൽ മുമ്പ് വ്യക്തമാക്കിയപോലെ ഓരോ നോമ്പിനും ഒരു അഗതിക്ക് ആഹാരം നൽകണം. ഹജ്ജും സകാത്തും നിർബന്ധമാണെന്ന് അംഗീകരിച്ച് കൊണ്ട് തന്നെ അവ നിർവഹിക്കുന്നതിൽ വീഴ്ച വരുത്തുന്നവൻ അവിശ്വാസിയായി കണക്കാക്കപ്പെടുകയില്ല.എന്നാൽ അവൻ പശ്ചാത്തപിക്കണം. വീഴ്ച വരുത്തിയ കാലത്തെ സകാത്ത് കൊടുത്ത് വീട്ടുകയും ഹജ്ജ് നിർവ്വഹിക്കുകയും വേണം. അല്ലാഹു സകാത്ത് കൊടുക്കാത്തവരെ അവന്റെ ധനം കൊണ്ട് തന്നെ ശിക്ഷിക്കുമെന്നും ശേഷം നരകമോ സ്വർഗമോ നൽകുമെന്നും വ്യക്തമാക്കുന്ന ഹദീഥുകൾ ഇതിന് തെളിവായി ചൂണ്ടിക്കാണിക്കപ്പെടുന്നു.



**20.ആർത്തവകാരിക്ക് റമദാനിലെ പകൽ സമയത്ത് ശുദ്ധി കൈവന്നാൽ എന്ത് ചെയ്യണം?**

അവൾക്ക് നോമ്പനുഷ്ഠിക്കാനുള്ള തടസ്സം നീങ്ങിയതിനാൽ പകൽ ബാക്കി സമയം നോമ്പുകാരെ പോലെ കഴിച്ചു കൂട്ടണം. കൂടാതെ ആ ദിവസത്തെ നോമ്പ് പിന്നീട് നോറ്റുവീട്ടുകയും വേണം. ഇതാണ് പ്രബലമായ പക്ഷം.

ഇതുപോലെ തന്നെ പകൽ സമയത്ത് റമദാൻ മാസപ്പിറവി സ്ഥിരീകരിക്കപ്പെട്ടാൽ ബാക്കി സമയം നോമ്പുകാരെപ്പോലെ കഴിച്ച് കൂട്ടുകയും പിന്നീട് നോമ്പ് നോറ്റുവീട്ടുകയും വേണമെന്നാണ് ഭൂരിപക്ഷം പണ്ഡിതന്മാരും അഭിപ്രായപ്പെട്ടത്. പകൽ സമയത്ത് യാത്ര അവസാനിപ്പിച്ചു സ്വദേശത്ത് തിരിച്ചെത്തിയ യാത്രക്കാരനും മേൽ പറഞ്ഞ വിധി ബാധകമാണ്.

**21.നോമ്പുകാരന്റെ മൂക്കിൽ നിന്നോ മറ്റോ രക്തം വന്നാൽ എന്താണ് വിധി? പരിശോധനക്കായി അവന്റെ ശരീരത്തിൽ നിന്ന് രക്തമെടുക്കുന്നതും രക്തദാനം ചെയ്യുന്നതും അനുവദനീയമാണോ?**

മൂക്കിൽ നിന്ന് വരുന്ന രക്തം, രക്തസ്രാവം എന്നിവ നോമ്പിനെ നിഷ്ഫലമാക്കുകയില്ല. രക്ത

പരിശോധന കൊണ്ട് നോമ്പ് മുറിയുകയുമില്ല. രക്തദാനം നോമ്പ് തുറക്കുന്നതുവരെ നീട്ടിവെക്കുകയാണ് ഉത്തമം.കൂടുതൽ രക്തം പുറത്തെടുക്കുന്നതിന് കൊമ്പ് വെക്കുന്നതിനോട് സാമ്യമുണ്ടല്ലോ.

**22.സൂര്യൻ അസ്തമിച്ചുവെന്നോ ഉഷസ് ഉദയം ചെയ്തിട്ടില്ലെന്നോ ധരിച്ചുകൊണ്ട് നോമ്പുകാരൻ സംയോഗത്തിലേർപ്പെടുകയോ ആഹാരപാനീയങ്ങളുപയോഗിക്കുകയോ ചെയ്താൽ എന്താണ് വിധി?**

നഷ്ടപ്പെട്ട നോമ്പ് സൗകര്യപ്പെട്ട മറ്റു സമയത്ത് നോറ്റ് വീട്ടുകയും സംസർഗത്തിൽ ഏർപ്പെട്ടവൻ പ്രായശ്ചിത്തം ചെയ്യുകയും വേണം. (ഒരു അടിമയെ മോചിപ്പിക്കുകയോ, രണ്ട് മാസക്കാലം തുടർച്ചയായി നോമ്പ് അനുഷ്ഠിക്കുകയോ, അറുപത് അഗതികൾക്ക് ആഹാരം നൽകുകയോ ചെയ്യുക)

**23.നോമ്പുകാരൻ റമദാൻ പകൽ സമയത്ത് ഭാര്യയുമായി സംസർഗത്തിലേർപ്പെട്ടാൽ എന്താണ് വിധി? നോമ്പില്ലാത്ത യാത്രക്കാരന് ഇത് അനുവദനീയമാണോ?**

റമദാനിൽ നോമ്പെടുത്തവൻ പകൽ സമയത്ത്



സംസർഗത്തിലേർപ്പെട്ടാൽ പ്രായശ്ചിത്തം ചെയ്യണം. നഷ്ടപ്പെടുത്തിയ നോമ്പ് നോറ്റുവീട്ടുന്നതോടൊപ്പം ഒരടിമയെ മോചിപ്പിക്കുകയോ, രണ്ട് മാസം തുടർച്ചയായി നോമ്പെടുക്കുകയോ,അറുപതഗതികൾക്ക് ആഹാരം നൽകുകയോ വേണം. നോമ്പുപേക്ഷിക്കാൻ അനുവാദമുള്ള യാത്രക്കാരനും രോഗിയും പ്രായശ്ചിത്തം ചെയ്യേണ്ടതില്ല. നഷ്ടപ്പെട്ട നോമ്പ് നോറ്റുവീട്ടിയാൽ മതി.

യാത്രക്കാരനും രോഗിക്കും നോമ്പുപേക്ഷിക്കാൻ അനുവാദമുണ്ടെന്നതിനാൽ അവന് സംസർഗം മുഖേനയോ മറ്റോ നോമ്പ് മുറിക്കുന്നത് അനുവദനീയമാണ്. അല്ലാഹു പറയുന്നു.

فَمَن كَانَ مِنكُم مَّرِيضًا أَوْ عَلَىٰ سَفَرٍ فَعِدَّةٌ مِّنْ أَيَّامٍ أُخَرَ

(البقرة:184)

“നിങ്ങളിലാരെങ്കിലും രോഗിയാകുകയോ യാത്രയിലാകുകയോ ചെയ്താൽ മറ്റു ദിവസങ്ങളിൽ നിന്ന് അത്രയും എണ്ണം(നോമ്പെടുക്കേണ്ടതാണ്)”(അൽബഖറ:184)

പുരുഷനെപ്പോലെ സ്ത്രീക്കും ഈ നിയമം ബാധകമാണ്. നഷ്ടപ്പെടുന്നത് നിർബന്ധ നോമ്പാണെ

ങ്കിൽ അവളും പ്രായശ്ചിത്തം ചെയ്യണം. എന്നാൽ അവൾ യാത്രക്കാരിയോ രോഗിണിയോ ആണെങ്കിൽ പ്രായശ്ചിത്തം വേണ്ടതില്ല.

**24.ആസ്തമ പോലുള്ള രോഗങ്ങൾക്ക് നോമ്പുകാരൻ പകൽ സമയത്ത് വായിൽ സ്പ്രേ ഉപയോഗിക്കുന്നതിന്റെ വിധി എന്താണ്?**

അത്യാവശ്യമാണെങ്കിൽ അത് അനുവദനീയമാണ്. അല്ലാഹു പറയുന്നു.

وَقَدْ فَصَّلَ لَكُم مَّا حَرَّمَ عَلَيْكُمْ إِلاَّ مَا اضْطُرِرْتُمْ إِلَيْهِ

(الأنعام:119)

“നിങ്ങളുടെ മേൽ നിഷിദ്ധമാക്കപ്പെട്ടത് അവൻ നിങ്ങൾക്ക് വിശദമാക്കി തന്നിട്ടുണ്ടല്ലോ. നിങ്ങൾ(തിന്നുവാൻ) നിർബന്ധിതരായി തീരുന്നതൊഴികെ.”(അൻആം119)

സ്പ്രേ ഉപയോഗിക്കുന്നത് ആഹാര പാനീയങ്ങളുപയോഗിക്കുന്നത് പോലെയല്ല. പരിശോധനക്കായി രക്തം പുറത്തെടുക്കുന്നതിനോടും ദ്രാവകരൂപത്തിൽ ഭക്ഷണപദാർഥങ്ങൾ നൽകാനല്ലാത്ത കുത്തിവെപ്പിനോടുമാണിതിന് സാമ്യം.



**25.നോമ്പുകാരന് വസ്തി പ്രയോഗം (Enema) നടത്താമോ?**

ആവശ്യം വന്നാൽ വസ്തി പ്രയോഗം നടത്തുന്നതിൽ വിരോധമില്ലെന്നാണ് പ്രബലമായ അഭിപ്രായം ഇത് ഭക്ഷണ പാനീയങ്ങൾ ഉപയോഗിക്കുന്നത് പോലെയല്ല. ശൈഖുൽ ഇസ്‌ലാം ഇബ്നുതൈമിയയും മറ്റ് അനേകം പണ്ഡിതന്മാരും ഈ അഭിപ്രായക്കാരാണ്.

**26.നോമ്പുകാരൻ ഛർദ്ദിക്കാനിടവന്നാൽ എന്താണ് വിധി? നോമ്പ് പിന്നീട് നോറ്റ് വീട്ടേണ്ടതുണ്ടോ?**

നോമ്പുകാരൻ ഛർദ്ദിക്കാനിടയായാൽ നോമ്പ് മുറിയുകയില്ല. പിന്നീട് ഈ നോമ്പ് നോറ്റ് വീട്ടേണ്ടതുമില്ല. എന്നാൽ ഛർദിച്ചുണ്ടാക്കിയാൽ അവന്റെ നോമ്പ് മുറിയും. അത് പിന്നീട് നോറ്റ് വീട്ടുകയും വേണം. നബി(ﷺ) പറയുന്നു:

مَنْ ذَرَعَهُ الْقَيْءُ فَلَيْسَ عَلَيْهِ قَضَاءٌ وَمَنْ اسْتَقَاءَ فَلْيَقْضِ

“ആർക്കെങ്കിലും സ്വാഭാവികമായി ഛർദ്ദിയുണ്ടായാൽ (നോമ്പ് മുറിയുകയില്ല) അത് നോറ്റ് വീട്ടേണ്ടതുമില്ല. എന്നാൽ ആരെങ്കിലും മനഃപൂർവം ഛർദ്ദിച്ചാൽ (നോമ്പ് മുറിയും) അത് നോറ്റ് വീട്ടേണ്ടതുമാണ്.“

**27.കിഡ്നി രോഗിയായ നോമ്പുകാരന് രക്തം മാറ്റി കൊടുക്കുന്നതിന്റെ വിധിയെന്താണ്? നോമ്പ് വീട്ടേണ്ടതുണ്ടോ?**

നോമ്പുകാരന്റെ ശരീരത്തിൽ പുതിയ രക്തം കയറ്റുന്നത് മൂലം അവന്റെ നോമ്പ് മുറിയുന്നതാണ്. രക്തത്തോടൊപ്പം മറ്റു പദാർഥങ്ങൾ കൂടിയാകുമ്പോൾ പ്രത്യേകിച്ചും. അതിനാൽ നഷ്ടപ്പെട്ട നോമ്പ് അവൻ പിന്നീട് നോറ്റുവീട്ടേണ്ടതാണ്.

**28. സ്ത്രീ പുരുഷന്മാർ പള്ളിയിൽ ഇഅ്തികാഫ് ഇരിക്കുന്നതിന്റെ വിധിയെന്താണ്? ഇതിന് നോമ്പ് ഒരു ഉപാധി ആണോ? ഇഅ്തികാഫ് ഇരിക്കുന്നവൻ വ്യാപൃതനാവേണ്ടത് എന്തെല്ലാം കാര്യങ്ങളിലാണ്? ഭജനസ്ഥലത്ത് പ്രവേശിക്കേണ്ടതും അവിടെ നിന്ന് പുറത്ത് പോകേണ്ടതും എപ്പോൾ?**

ഇഅ്തികാഫ് സ്ത്രീ പുരുഷന്മാർക്ക് ഒരുപോലെ സുന്നത്താണ്. നബി(ﷺ)റമദാനിൽ ഇഅ്തികാഫ് ഇരുന്നതായും തന്റെ അവസാന നാളുകളിൽ റമദാനിലെ ഒടുവിലത്തെ പത്തിൽ ഇത് പതിവാക്കിയതായും ഹദീഥുകളിൽ സ്ഥിരപ്പെട്ടതാണ്.നബി(ﷺ)യുടെ കൂടെ തന്റെ ഭാര്യമാരിൽ ചിലർ ഇഅ്തികാഫിരുന്നതായും



അദ്ദേഹത്തിന്റെ മരണശേഷം അവർ ഇത് തുടർന്നതായും കാണാം.

നമസ്കാരം ജമാഅത്തായി നിർവ്വഹിക്കപ്പെടുന്ന പള്ളികളാണ് ഇഅ്തികാഫിന് തിരഞ്ഞെടുക്കേണ്ടത്. ഇഅ്തികാഫിനിടയിൽ വെള്ളിയാഴ്ച വരുമെങ്കിൽ ജുമുഅ. നടക്കുന്ന പള്ളികളാണുത്തമം. ഇഅ്തികാഫിന് നിശ്ചിത സമയമില്ലെന്നതാണ് പ്രബലമായ അഭിപ്രായം. നോമ്പ് അഭികാമ്യമാണെങ്കിലും അനിവാര്യമല്ല. ഇഅ്തികാഫിന് ഉദ്ദേശിക്കുമ്പോൾ ഭജനസ്ഥലത്ത് പ്രവേശിക്കുകയും ഉദ്ദിഷ്ട സമയം കഴിഞ്ഞാൽ പുറത്ത് വരികയുമാണ് നബിചര്യ. ഇഅ്തികാഫ് സുന്നത്തായതിനാൽ (നേർച്ചയാക്കിയതല്ലെങ്കിൽ) ഇടക്ക് വെച്ച് നിർത്താവുന്നതുമാണ്. റമദാനിലെ ഒടുവിലത്തെ പത്തിൽ നബിചര്യ പിന്തുടർന്നുകൊണ്ട് ഭജനമിരിക്കുന്നവൻ ഇരുപത്തിഒന്നിന് ഫജ്ർ നമസ്കാരശേഷം ഭജനസ്ഥലത്ത് പ്രവേശിക്കുകയും മാസം അവസാനിക്കുമ്പോൾ പുറത്ത് വരികയുമാണ് വേണ്ടത്. സൗകര്യമുണ്ടെങ്കിൽ വിശ്രമത്തിന്നായി പ്രത്യേകം സ്ഥലം ഒരുക്കുന്നതാണുത്തമം. ദിക്റ്, ഖുർആൻ പാരായണം, പാപമോചനത്തിനായുള്ള പ്രാർത്ഥന, മറ്റ് പ്രാർഥനകൾ, സുന്നത്ത് നമസ്കാരങ്ങൾ

എന്നിവക്കായിരിക്കണം സമയം വിനിയോഗിക്കേണ്ടത്. ഇഅ്തികാഫിരിക്കുന്നവനെ അയാളുടെ സ്നേഹിതന്മാർ സന്ദർശിക്കുന്നതിനോ, അവരുമായി സംസാരിക്കുന്നതിനോ വിരോധമില്ല.

നബി(ﷺ)യുടെ ചില ഭാര്യമാർ ഭജനസമയത്ത് അദ്ദേഹത്തെ വന്ന് കാണുകയും സംഭാഷണം നടത്തുകയും ചെയ്തിരുന്നു. ഒരിക്കൽ തന്റെയടുത്ത് വന്ന് സഫിയ(رضي الله عنها) തിരിച്ച് പോകുമ്പോൾ യാത്ര അയക്കാൻ നബി(ﷺ) പള്ളിയുടെ പ്രവേശനകവാടം വരെ അനുഗമിക്കുകയുണ്ടായി. (ഈ സംഭവം നബി(ﷺ)യുടെ അങ്ങേയറ്റത്തെ വിനയത്തേയും ഭാര്യമാരുമായുള്ള ഉൽകൃഷ്ട ബന്ധത്തെയും വ്യക്തമാക്കുക കൂടി ചെയ്യുന്നു.

**********